# മലങ്കര ഇടവക പത്രിക.

പുസ്തകം ൧൬ | ൧൦൮൩ കന്നി | ലക്കം ൮

## മലങ്കര ഇടവകയുടെ മാർ ദീവന്നാസ്യോസ്സു മെത്രാപ്പോലീത്തായിൽനിന്നും.

മലങ്കര ഇടവകയിലുള്ള എല്ലാ പള്ളിക്കാരും കണ്ടെന്നാൽ നിങ്ങൾക്കു വാഴ്വു.

നമ്മുടെ കാലംചെയ്ത സഹോദരൻ മാർ ഗ്രീഗോറിയോസ്സ മെത്രാപ്പോലീത്താ അവർകളുടെ ഓൎമ്മ ഈ തുലാമാസം ൨൦-ാംനു വെള്ളിയാഴ്ച പരുമലെ സിമ്മനാരിപള്ളിയിൽവച്ചു പതിവുപോലെ കഴിക്കപ്പെടുന്നതാകയാൽ വെള്ളിക്കുരിശു മുതലായ പള്ളിസാമാനങ്ങൾ സഹിതം എല്ലാ പള്ളിക്കാരുംവന്നു നമ്മുടെ വിശുദ്ധ സഹോദരന്റെ ഓൎമ്മയിൽ സംബന്ധിക്കേണമെന്നു എല്ലാവരെയും നാം ഇതിനാൽ ഓൎപ്പിക്കുന്നു.

ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങളെല്ലാവരോടുംകൂടെ സദാ വൎദ്ധിച്ചിരിക്കുമാറാകട്ടെ.

൧൦൮൩-ാമാണ്ടു കന്നിമാസം ൨൯-ാംനു

കുന്നംകുളം പള്ളിയിൽനിന്നും.

---

## ഇതു കേട്ടില്ലെ.

എന്റെ സാറെ! സാർ കോട്ടയത്തെ സി. എം. എസ്സ് കോളജിനോടു ഇത്ര അടുത്തു താമസിച്ചിട്ടും ഇതു കേട്ടില്ലെ. ഈയിട കോളജിലെ ഒരു ഉപാദ്ധ്യായൻ ക്ലാസിൽ വേദപാഠം പഠിപ്പിച്ചപ്പോൾ "കന്യകമറിയയോടു പ്രാൎത്ഥിക്കുന്നതു തെറ്റാണെ"ന്നു ഒട്ടേറെ കുയുക്തികളോടുകൂടെ ശിഷ്യരായ കുട്ടികളോടു ഒന്നു പ്രസംഗിക്കയുണ്ടായി. ഉപാദ്ധ്യായൻ ദുൎവ്വാശിക്കാരൻ ആകയാൽ കുട്ടികളിതിനു യാതൊരു മറുപടി പറഞ്ഞില്ലെന്നാണു കേട്ടതു. വേദപാഠം പഠിപ്പിക്കുമ്പോൾ ഉപദേശസംബന്ധമായ യാതൊന്നും പഠിപ്പിക്കേണ്ട എന്നു പ്രിൻസിപ്പാളിന്റെ (അദ്ധ്യക്ഷന്റെ) ശട്ടംകെട്ടു പ്രത്യേകം ഇരിക്കെ ഇങ്ങനെ പഠിപ്പിച്ചതു അനുസരണമൊ അനുസരണക്കേടൊ അതൊ മതത്തെപ്പററിയൊ ശമ്പളത്തെപ്പററിയൊ ഉള്ള വാ

ശിയൊ എന്നു അറിഞ്ഞാൽ കൊള്ളായിരുന്നു. മതത്തെപ്പററിയുള്ള വാശി ആയിരുന്നെങ്കിൽ നിരണത്തുവെച്ച ജോൺ ഉപദേശിയെ തക്കത്തിൽ മട്ടപ്പിക്കാനായി ചെന്നിട്ട അരിനൊന്നിനും ഇടയാകാതെ ഉപദേശിയുടെ പ്രസംഗം അവസാനിക്കുന്നതിനു മുൻപു "ഇവൻ എന്നെയും മനസ്സുതിരിപ്പിച്ചേക്കും, അതുകൊണ്ട എന്നെ കണ്ടു മിണ്ടല്ലെ" എന്നും പറഞ്ഞു കുടയും മടക്കി കക്ഷത്തിൽ വെച്ച മണ്ടിക്കളഞ്ഞതു എന്തുകൊണ്ട? അതിനാൽ മതത്തെപ്പററിയുള്ള വാശി അല്ലെന്നു തോന്നുന്നു. പിന്നെ എന്തിനെപ്പററിയുള്ള വാശി ആണെന്നു വായനക്കാർതന്നെ ഊഹിച്ചുകൊള്ളണം.

കുളത്തിൽ കിടക്കുന്ന തവളയെപ്പോലെ കോളജിലെ ഒരു മുറിയിൽ കിടന്നു തന്റെ വലയെ വീശാതെ ധൈൎയ്യസമേതം തോണിയുടെ ചുണ്ടേൽ കയറിനിന്നു ഏതെങ്കിലും ഒരു സമുദ്രത്തിലേക്കു (പത്രത്തിലേക്കു) വീശുക. അപ്പോൾ ഒരു മുറിക്കകത്തുള്ള ചുരുക്കം ആത്മാക്കളെക്കാൾ അധികം ആത്മാക്കളെ പെറുക്കി കൂടയിൽ ഇടാമല്ലൊ.

പോയ ആണ്ടിൽ എന്നു തോന്നുന്നു കോളജിലെ മറെറാരു അദ്ധ്യാപകൻ വേദപാഠം പഠിപ്പിച്ചുകൊണ്ടിരിക്കുമ്പോൾ "ഇപ്പോൾ ചില ക്രിസ്തീയ ശാഖക്കാർ തങ്ങളുടെ പൂൎവ്വന്മാർ അതിൽ നിന്നതുകൊണ്ട അതെ വിശ്വാസത്തിൽതന്നെ നില്ക്കുന്നു എന്നെയുള്ളു" എന്നു എഴുന്നെള്ളിച്ച ഉടൻ ഒരു വൈരാഗ്യ യാക്കോബായ കൊച്ചൻ എഴുനേററു "ഇപ്പോൾ ചില ക്രിസ്തീയ ശാഖക്കാർ തങ്ങളുടെ വയറു പിഴപ്പാൻ ചില വിശ്വാസത്തിൽ നില്ക്കുന്നു എന്നെയുള്ളു" എന്നു മറുപടി വെട്ടിവിട്ടപ്പോൾ "ഏസ്സ് ഇററീസ്സ് ഓൾസൊറയിററ്" (അതും ഒത്തതാണ.) എന്നു അസാരം മദ്ധ്യമത്തോടെ അദ്ധ്യാപകനും മറുപടി പറഞ്ഞു എന്നു പറഞ്ഞാൽ കഴിഞ്ഞെല്ലൊ. സാർ ഇതും കേട്ടില്ലായിരിക്കും എന്തിനു ഏറെ പറയുന്നു.

ആങ്ങള ചത്താലും നാത്തൂന്റെ കണ്ണീരു കാണണം" എന്ന വിധത്തിൽ ഈ അദ്ധ്യാപകന്മാർ തങ്ങളുടെ അദ്ധ്യക്ഷന്റെ കല്പനയെ ലംഘിച്ചാലും യാക്കോബായ കുട്ടികളെ മനസ്സുതിരിപ്പിക്കണം എന്നുള്ള കരുതലോടുകൂടി പ്രവൃത്തിക്കുന്നതു കല്പനലംഘനവും കല്പനലംഘനം പാപവും അല്ലയൊ. അതൊ ഇനിയും അദ്ധ്യക്ഷന്റെ കല്പനയെ ലംഘിച്ചാൽ ദോഷമില്ലായിരിക്കുമൊ അങ്ങനെ എങ്കിൽ അദ്ധ്യാപകന്മാരുടേതിനെ കുട്ടികൾക്കും ലംഘിക്കാമല്ലൊ.

ഈ അദ്ധ്യാപകന്മാർ തങ്ങളുടെ അപ്പൂപ്പന്മാർ കൂടിയിരുന്ന സുറിയാനി പള്ളികളുടെ ശവക്കോട്ടയിൽ ചെന്നു അവരുടെ (അപ്പൂപ്പന്മാരുടെ) അസ്ഥികളെ മാന്തി പെറുക്കി പോക്കററിൽ ഇട്ടും

കൊണ്ടു ഇപ്രകാരം പ്രസംഗിച്ചിരുന്നെങ്കിൽ "ഒരു വെടിക്കു രണ്ടുപക്ഷി" എന്നതുപോലെ അവരുംകൂടെ രക്ഷപെട്ടുകൊള്ളുമായിരുന്നു.

എന്നു ഒരു കേൾവിക്കാരൻ.

---

ഈ ലേഖകൻ പറയുന്ന സംഗതി ഞങ്ങൾ കേട്ടില്ല. ഇതു വാസ്തവമായിരുന്നാൽ ഇന്നത്തെ പത്രികയിൽ വേറൊരു ഭാഗത്തു ഇംഗ്ലീഷ വിദ്യാഭ്യാസത്തെക്കുറിച്ചു ഞങ്ങൾ എഴുതിയിട്ടുള്ള ഉപന്യാസത്തെ ഇതു കുറെക്കൂടെ സ്ഥിരീകരിക്കുന്നു. ഇതു ഞങ്ങളുടെ ലേഖകൻ വിചാരിക്കുന്നതുപോലെ ഞങ്ങളുടെ അഭിപ്രായത്തിൽ ഒട്ടും ആശ്ചര്യകരമല്ല. സി. എം. എസ. കോളേജിന്റെയും അതിലെ വിദ്യാഭ്യാസത്തിന്റെയും രഹസ്യമായ ഉദ്ദേശം സുറിയാനിക്കുട്ടികളെ "ഇങ്കിരേശാ"ക്കണമെന്നുള്ളതാണെന്നു ഞങ്ങൾ പണ്ടേതന്നെ അനുഭവിച്ചറിഞ്ഞിട്ടുണ്ടു. സുറിയാനിക്കുട്ടികൾ സുറിയാനിപ്പള്ളിയിൽ പോകയൊ സുറിയാനിപ്രാർത്ഥന പ്രാർത്ഥിക്കയൊ ചെയ്താൽ ഒരു രൂപായിൽ കുറയാതെ പ്രായശ്ചിത്തം ചെയ്യിക്കുമെന്നു അദ്ധ്യക്ഷൻ റൂൾ പാസാക്കുന്ന കാലത്തു ഈ അദ്ധ്യാപകൻ ചെയ്തതു ഒരു കുറ്റമാണെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. വേറെ എങ്ങും പള്ളിക്കൂടം ഇല്ലാത്തതുപോലെ അങ്ങോട്ടുതള്ളിക്കയറിചെന്നാൽ ഇതും ഇതിൽ അധികവും ഉണ്ടാകുന്നതിൽ കാറം പറവാനുമില്ല. അറിഞ്ഞു പ്രവൃത്തിക്കേണ്ടതു സുറിയാനിക്കുട്ടികളുടെ മാതാപിതാക്കന്മാരാണു.

ഇ. പ. പ.

---

## കള്ള ഉപദേഷ്ടാക്കൾ.

എന്റെ സാറെ!— "വാൾ എടുത്തവനെല്ലാം വെളിച്ചപ്പാടു" എന്നതുപോലെ വേദപുസ്തകം കക്ഷത്തിൽ കിടുക്കി നടക്കുന്നവനെല്ലാം ഉപദേശി എന്നു വരാതിരിപ്പാനായിട്ടു വന്ദ്യതിരുമേനികൾതന്നെ പരിശോധിച്ചു പ്രസംഗവേലയ്ക്കായി പലരേയും കല്പനയോടുകൂടി നിയോഗിച്ചിട്ടുണ്ടല്ലൊ. ഇവരിൽ ചിലർ കല്പനയും വാങ്ങി കയ്യും മുത്തി പിരിഞ്ഞാൽ പിന്നെ തിരുമേനികളെയൊ പൊതുസ്ഥലങ്ങളെയൊ പൊതുയോഗങ്ങളെയൊ സന്ദർശിക്കാത്തവരും ഇല്ലെന്നില്ലായിരിക്കുമൊ. അധികാരപത്രവും പോക്കറ്റിൽ ഇട്ടുംകൊണ്ടു പിന്നെത്തെ ഇവരുടെ ഉപദേശവുംമറ്റും എന്തെല്ലാം വിധത്തിൽ എന്നു ആരെല്ലാമാണു അറിയുന്നതു. ചില ഉൾനാടുകളിൽ കടന്നു ബ്രദർമിഷ്യനെ പ്രസംഗിച്ചാൽ എന്താ കേൾക്കയില്ലെന്നുണ്ടൊ; കല്പനയല്ലെ കയ്യിലിരിക്കുന്നതു. അല്ലാ ഈ പറയുന്നതു ഒരുവക നേരംപോക്കെന്നൊ സാർ വിചാരിച്ചിരിക്കുന്നതു. കുറച്ചുനാൾക്കുമുമ്പു ഒരു ഉപദേശി ചെങ്ങരൂർ പള്ളിഇടവകയിൽ ചെന്നു ബ്രദർമിഷ്യനെ പ്രസംഗിച്ചതും യദൃശ്ചയാൽ അവിടത്തെ വികാരിഅച്ചൻ ചെന്നു പ്രസംഗം കേൾക്കാൻ ഇടയായതുംമറ്റുമൊക്കെ കേട്ടില്ലെ സാറെ- അയാളെ വല്ല യോഗത്തിലും ഒന്നു വരുത്തിയെങ്കിൽ അയാൾക്കു കിട്ടിയിട്ടുള്ള കല്പന കയ്യിൽ ഉണ്ടൊ അതൊ വല്ലവർക്കും മേടിച്ചു കൊടുത്തൊ എന്നു അറിയാമായിരുന്നു.

ഇതാ വരുന്നു വേറൊരു ഉപദേശി. കല്പനയും കയ്യിൽ ഉണ്ടു അത്ര പുത്തനല്ല. ൧൦൬൨-ാമാണ്ടത്തേതാണു. ഉപദേശി എവിടുത്തുകാരനാണെന്നു ഞാൻ ഒന്നു ചോദിച്ചതിനു മറുപടി "പുത്തൻകാവിൽ ചക്കാലയിൽ ചെറിയാൻ ഉപദേശി എന്നു കേൾവിയില്ലെ എന്നെ അറികയില്ലയൊ ഞാൻ ൩൦-ൽപരം കൊല്ലമായിട്ടു നമ്മുടെ (യാക്കോബായ) സഭയിൽ ഉപദേശവേല നടത്തിവരുന്നു. ഞാൻ ഇതരമതങ്ങളിൽ പോയിട്ടില്ല. മാർത്തോമ്മാമെത്രാച്ചന്റെ കല്പന വാങ്ങിച്ചതാമെന്നു ചിലരൊക്കെ എന്നോടു പറഞ്ഞാറെ ഇനിക്കു വയസ്സായില്ലേയൊ എന്നാണു

ഞാൻ മറുപടി പറഞ്ഞു". ഇപ്രകാരം ചില പുകഴ്ചകളും വിസ്മിതപങ്ങളും അർത്ഥം അറിയാതെ എഴുന്നെള്ളിക്കുന്ന ഒരു വിദ്വാനാണ ഇദ്ദേഹം ഇയാളുടെ ഒരു കൂട്ടുകാരൻ മേപ്രായിൽ കുഞ്ഞൻ എന്നൊരു ജല്പകനാണ. ഇവർ രണ്ടാളുംകൂടെ കൎക്കടകം ൨൭-നു കുമരകത്തു പള്ളിയിൽ എത്തി കല്പന കാണിച്ചു ഒരു പ്രസംഗം നടത്തിയശേഷം വീടുകളിൽ സഞ്ചരിച്ചു പ്രസംഗിക്കുന്നതിനു അനുവാദം ചോദിച്ചതിൽ വികാരി അച്ചൻ വിരോധിച്ചിട്ടും കൎക്കടകമാസത്തിലെ പഷ്ണിനിമിത്തം വയറു അതു സമ്മതിക്കായ്കയാൽ രണ്ടുപേരുംകൂടെ നീന്തിയു-ഇടിച്ചും ഓരൊ വീടുകളിൽ നടന്നു പ്രസംഗം തുടങ്ങി രക്ഷ കൈ പൊക്ക മുതലായ ഒന്നുരണ്ടു പൊതികളെ അഴിച്ചു വിളമ്പുവാൻ തുടങ്ങിയതിനാൽ ഒരു മാന്നാത്തുകാരൻ കൊച്ചന്റെ കൈ നീട്ടം വാങ്ങിക്കുമെന്നായപ്പോൾ മിണ്ടാതെ മറെറാരു വീട്ടിലേക്കു മണ്ടികളഞ്ഞു. തുണ്ടത്തിൽചെന്നു സ്ത്രീയോഗം നടത്തണമെന്നു പറഞ്ഞപ്പോൾ തുണ്ടം തുണ്ടമാകുമെന്നുള്ള വിധത്തിലാകയാൽ അവിടെനിന്നും മിണ്ടാതെ മണ്ടികളഞ്ഞു. വേറൊരു വീട്ടിൽവച്ചു നമസ്കരിക്കുമ്പോൾ അല്ല സാറെ പ്രാൎത്ഥിക്കുമ്പോൾ കരിശു വരയ്ക്കുവാനും നന്മനിറഞ്ഞ മറിയം ചൊല്ലുവാനും അറിവാൻ പാടില്ലാഞ്ഞതിൽ കുഴഞ്ഞുനില്ക്കെ, പതിനഞ്ചുനോമ്പിന്റെ ആദ്യവെള്ളിയാഴ്ച ഓൎക്കാതെ പാലേൽ ചങ്കാഴിക്കു അകത്താക്കിപ്പോയി, എന്താ പോരായൊ പിടിയുംകൂടി. ഞാൻ തറവാട്ടാലെ ഒരു നവീകരണക്കാരനാണെന്നു മിസ്റ്റർ കുഞ്ഞൻ ഏററുപറഞ്ഞതിനാൽ ഒരുവിധത്തിൽ വിട്ടുതൽ കിട്ടി എങ്കിലും പച്ച പാതിരാമ്മുവെളിക്കു ചാടേണ്ടിവന്നു. ഇനിയും ഞാൻ എന്താണ പറയേണ്ടതു എന്നു ഉപദേശി വിചാരം തുടങ്ങി, എങ്കിലും "ആ നാഴികയിൽ നിങ്ങൾ എന്തു സംസാരിക്കേണ്ടു എന്നു വിചാരപ്പെടേണ്ട... ..പരിശുദ്ധാത്മാവു നിങ്ങൾക്കു തോന്നിക്കും" എന്നൊരു വാക്യമുള്ളതിനാൽ മൂപ്പൻ ഒട്ടും അധൈൎയ്യപ്പെട്ടില്ല. ഉദരസ്നേഹം എന്ന ആത്മാവു തോന്നിച്ചതിൻപ്രകാരം ഇനിക്കു ഒരു വയററിൽ സുഖക്കേടാകയാലാണ ഞാൻ പാൽ കുടിച്ചതു എന്നു മൂപ്പനും ഒരു സമാധാനം പറഞ്ഞു ഒരു കോണിൽ കിടന്നു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ. "എള്ളിൽ വീണ അച്ചു"പോലെരണ്ടുപേരുംകൂടെ ചന്തയിൽ എത്തി മൂന്നു ദിവസത്തെ പ്രസംഗത്തിനു ഒരു നോട്ടീസു പതിച്ചു. അപ്പോൾ ഇതാ നമ്മുടെ കുമർകം ഉപദേശി സ്ഥലത്തെത്തിയതിൽ ചെമ്പെല്ലാം ഒട്ടു വെളിക്കായി. അരുണോദയത്തിൻമുമ്പാകെയുള്ള അന്ധകാരം പോലെ അവിടെനിന്നു മാറി വേറൊരു വീട്ടിൽ എത്തി. മെസ്റ്റർ കുഞ്ഞൻ അവിടത്തെ കാരണവരോടു "ഞാൻ മുമ്പൊരിക്കൽ ഇവിടെ വന്നപ്പോൾ മൂപ്പിലേക്കു എന്തോ സുഖക്കേടായിരുന്നുവല്ലൊ ഞാൻ ഒന്നു മുട്ടുകുത്തി പ്രാൎത്ഥിച്ചപ്പോൾ അതു ഭേദപ്പെട്ടതു ഓൎക്കുന്നില്ലെ. ഇപ്രകാരമൊക്കെ കുറെ ജല്പിച്ചു താൻ ഒരു അപ്പോസ്തോലൻ ആണെന്നു ഭാവിച്ചുതുടങ്ങി എങ്കിലും കുട്ടനാടൻ ദിക്കിൽനിന്നു കര പിടിച്ചാൽ മതി എന്നുള്ള നിലയിൽ ആയി. യറിഹോയോടുള്ള യുദ്ധംപോലെ കുമരകത്തും വാകത്താനത്തും ചെയ്യണമെന്നു ധൈൎയ്യം ഞങ്ങൾക്കു തോന്നിച്ചിരിക്കുന്നതിനാൽ യോഗ്യന്മാരായ മറ്റു ചിലരുമായി വന്നു ഈ കോട്ടകളെ ഞങ്ങൾ തകൎക്കുന്നതാണ എന്നു യാത്രയും പറഞ്ഞു ചിങ്ങം ൨-ാംനു- വാകത്താനത്തു എത്തി. കല്പന കാണിച്ചു അനുവാദപ്രകാരം പള്ളിമുററത്തു ഒരു പ്രസംഗം നടത്തിയതിൽ മൂപ്പന്റെ കള്ളക്കരച്ചിലും ചാട്ടം ഓട്ടം മുതലായ ലഹളകളും കണ്ടിട്ടു പലൎക്കും സംശയവും ദുരാഭിപ്രായവും ആണ ഉടനെ ഉണ്ടായതു. അതു നിമിത്തം ഉദരപൂൎത്തി സ്ഥലം കിട്ടാതെ വന്നതിനാൽ ആദത്തിന്റെ വഴിയിലെ സംബന്ധവും പറഞ്ഞു ചിലടത്തു വലിഞ്ഞുകയറി ചെന്നു ഊണു കഴിക്കേണ്ടിവന്നു. അന്നു വൈകുന്നതുവരെ കഴിച്ചതു പ്രയത്നിച്ചിട്ടു അനുഭവം പട്ടനൽ എഴ്പു മൊട്ടമ്പുപോലെ ഇരിക്കയാൽ ഉടൻതന്നെ തിരികെ മടങ്ങേണ്ടിവന്നു. ചക്കാലയുടെ പ്രസംഗരീതിയിൽ സംശയം ജനിക്കയാൽ അന്നുതന്നെ തെക്കോട്ടു എഴുത്തുകുത്തുകൾ നടത്തിയതിൽ ഈയാൾ നവീകരണത്തിൽ ചേരുകയാൽ കല്പനയെറ്റു ചെയ്യുതാണെന്നു മനസ്സിലായി. ഈ വിവരം ചോദിച്ചറിയുന്നതിനു ഉപായത്തിൽ ഞങ്ങൾ അവരെ വീണ്ടും വരുത്തി. ചി- ൧൦-ാംനു- വിസ്തരിച്ചതിൽ പരസ്പരവിരുദ്ധങ്ങളായ അനേകം അസത്യങ്ങൾ പറഞ്ഞുപിരിഞ്ഞു എന്നു പറഞ്ഞാൽ കഴിഞ്ഞല്ലൊ.

എന്റെ സാറെ വാകത്താനം കുമരകം മുതലായ ചുരുക്കം ചില ഇടവകകളെ പററി പലരും നെഞ്ചു തിരുമ്മുകയും കടിച്ചു മരിക്കുകയും ചെയ്യുന്നു. ൧൦൭൦-ാമാണ്ടു കുംഭത്തിൽ എന്നു തോന്നുന്നു മാരാമണ്ണു മണക്കൂട്ടിയ ഒരു മഹാ യോഗത്തിലേക്കു "വാകത്താനത്തുള്ള യാക്കോബായ സഹോദരങ്ങളുടെ മനസ്സുതിരിവിലേക്കു ഒരു പ്രാൎത്ഥന" മല്ലപ്പള്ളിൽനിന്നു ഒരു ശമൂയേൽ എഴുതി അയച്ചതായി കേട്ടിട്ടുണ്ടു. ഇതുകൊണ്ടൊന്നും പാറമേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഇടവകകളുടെ മനസ്സുതിരികയില്ലെന്നു ഇനിയുമെങ്കിലും ഒന്നു മനസ്സിൽ ആക്കികൊണ്ടാൽ കൊള്ളാം. അതല്ലെങ്കിൽ ഒരു നല്ല വില്ലൂസു തൊപ്പിയും ഫ്രീനാകോട്ടും ധരിച്ചു പ്രസംഗിപ്പാൻ വന്ന മാങ്ങാനത്തുകാരൻ ഉപദേശി വാകത്താനത്തു പള്ളിയുടെ മതില്ക്കുഴിയിൽ വീഴുവാനും അയാളുടെ കൂട്ടുകാരൻ കഞ്ഞിക്കുഴിക്കാരൻ ഉപദേശി ഓടി എലിമുള്ളിൽ ചാടുവാനും ഇടയായതിന്റെ കാരണം ഒന്നു ചോദിച്ചു അറിഞ്ഞുകളഞ്ഞാലും കൊള്ളാം. ചക്കാലയും കൂട്ടുകാരനുംകൂടി ഒന്നിച്ചു ആ മതില്ക്കുഴിയിൽ വീണു കിടന്നു ചക്കാലപോലെ വട്ടത്തിൽ തിരിയുവാൻ ഇടയാകാഞ്ഞതു കല്പന കയ്യിൽ ഇരുന്നതുകൊണ്ടാണെന്നുകൂടെ മനസ്സിൽ ആക്കികൊള്ളണം.

എന്റെ സാറെ! സ്ഥലദൈൎഘ്യം നിമിത്തം ചുരുക്കുന്നു. കുഞ്ഞാടുകളുടെ വേഷത്തിൽ നടക്കുന്ന ചെന്നായ്ക്കൾ എന്നു കേട്ടിട്ടെ ഉള്ളു; എങ്കിലും ഇപ്പോഴാണു കാണ്മാൻ ഇടയായതു. ആയതിനാൽ ഈ പരിഷ്കാരകാലത്തു ഇപ്രകാരമുള്ള പിശകുകൾ സഭയിൽ നടക്കാതെയിരിപ്പാനായിട്ടു ഇപ്പോൾ നമ്മുടെ സമുദായത്തിൽ അംഗീകരിക്കപ്പെട്ടിരിക്കുന്ന ഉപദേശിമാരുടെയും നമ്മുടെ സമുദായത്തിൽനിന്നു അപ്പോക്രീപ്പന്മാരായി (തള്ളപ്പെട്ടവരായി) വിചാരിക്കപ്പെട്ടിരിക്കുന്നവരുടേയും ഇടവക, വീട്ടുപേർ, പേർ മുതലായതു അടങ്ങിയ ഒരു ലിസ്റ്റു അടുത്ത പത്രികയിൽ പ്രസിദ്ധപ്പെടുത്തണമെന്നു പരുമല സിമ്മനാരിയിൽ ഇരിക്കും വ. ദി. ശ്രീ. ഗീവറുഗീസു റമ്പാച്ചൻ അവൎകളോടു ഒരു ശുപാൎശി ചെയ്യണമെന്നു അപേക്ഷിക്കുന്നു.

എന്നു ഒരു വൈരാഗ്യക്കാരൻ.

---

ഇതിൽ പേർ പറയുന്ന ആൾ അംഗീകരിക്കപ്പെട്ട ഒരുപദേശിയല്ല. ഇയാളെക്കുറിച്ചു വേറൊരു ലേഖനവും കിട്ടിയിട്ടുണ്ടു. ഇ. പ. പ.

---

## പ്രാൎത്ഥന (തുടൎച്ച.)

അപ്രകടമായ ചില പരീക്ഷകളിൽനിന്നു വിടുതൽ പ്രാപിക്കുന്നതിനു നാം ദൈവത്തോടു പലപ്പോഴും യാചിക്കുന്നു; എന്നാൽ താൻ നമ്മുടെ പ്രാൎത്ഥനകൾ ചെവികൊടുക്കാതെ ശത്രു വീണ്ടും നമ്മെ ഉപദ്രവിക്കുന്നതിനു സമ്മതിക്കുന്നതായി നാം കാണുന്നു. ഇതും നമ്മുടെ അധിക ഗുണത്തിനായിട്ടാകുന്നു എന്നു നമുക്കു വിചാരിക്കാം. നാം ദൈവത്തിൽനിന്നു വേർതിരിയപ്പെടുന്നതു പരീക്ഷകളാലൊ ചീത്ത വിചാരങ്ങളാലൊ അല്ല; പിന്നയൊ നാം അവയ്ക്കു കീഴ്പെട്ടു പാപകരമായി പ്രവൃത്തിക്കുന്നതിനാലത്രെ. പരീക്ഷകളിൽ ആത്മാവു ദൈവത്തിൽ സങ്കേതം പ്രാപിച്ചു സത്യപാതയിൽനിന്നു നമ്മെ തിരിക്കുന്ന ശത്രുക്കളുടെ ദുരാലോചനകളെ തന്റെ സഹായത്താൽ ഉപേക്ഷിക്കയും തൽക്ഷണം പരിപൂൎണ്ണതയിൽ എത്തി ദൈവത്തോടു ഒട്ടിച്ചേരപ്പെടുകയും ചെയ്യുന്നു. ഇതിനായിട്ടാകുന്നു താൻ ആത്മാവിന്റെ നിലവിളിയെ കേൾക്കാതെ പരീക്ഷിക്കപ്പെടുവാൻ മനസ്സുവെക്കുന്നതു. വിശുദ്ധ പൌലോ

സു ജഡമോഹങ്ങളിൽനിന്നു വിടുതൽ കിട്ടുവാൻ പ്രാൎത്ഥിച്ചതിനെ താൻ കേൾക്കാതിരുന്നു. "ഞാൻ ഉയരാതിരിക്കുന്നതിനു ജഡത്തിൽ ഒരു ശൂലം തരപ്പെട്ടു; അതൊ എന്നെ കുത്തുന്നതിനു സാത്താന്റെ ഒരു ദൂതൻ തന്നെ. ഇവനിൽനിന്നു രക്ഷപെടുവാൻ ഞാൻ മൂന്നു പ്രാവശ്യം കൎത്താവിനോടപേക്ഷിച്ചു; എന്റെ നൽവരം നിനക്കു ധാരാളം മതി എന്നു എന്നോടു ഉത്തരം പറഞ്ഞു." ൨. കോറി: ൧൨—൭. ഇപ്രകാരം പരീക്ഷകളിൽക്കൂടിയും 'ദൈവമെ! പാടുണ്ടെങ്കിൽ ഇതു എന്നിൽനിന്നു നീക്കേണമെ; അല്ലാത്തപക്ഷം ഇതിനെ തടുക്കുന്നതിനുള്ള ശക്തിയെങ്കിലും ഇനിക്കു തരേണമെ' എന്നു പറഞ്ഞു സകലവും തന്റെ ഇഷ്ടത്തിനായിട്ടു വിട്ടുകൊടുക്കണം. നമ്മുടെ അപേക്ഷകളെ താൻ സ്വീകരിച്ചില്ലെങ്കിൽ നമുക്കു ഇതിലും അധികം ഗുണപ്രദമായ ഒരു ദാനത്തെ താൻ നല്കുന്നതാണു. നമ്മുടെ ഭക്തിയേയും വിശ്വാസസ്ഥിരതയേയും പരീക്ഷിക്കുന്നതിനത്രെ കൊടുങ്കാറ്റിനാൽ നാടു ഇളക്കപ്പെടുന്നതിനു താൻ മനസ്സാകുന്നതു. നമ്മുടെ യാചനകൾ നിരസിക്കപ്പെട്ടുമെന്നൊ? ഹാ, ഒരിക്കലും ഇല്ല; നമ്മുടെ നിലവിളിയെ താൻ കേൾക്കുന്നു; നാം അറിയാതെ രഹസ്യത്തിൽ താൻ നമ്മെ സഹായിക്കയും ശത്രുവിന്റെ സകല യുദ്ധങ്ങളും നിഷ്ഫലമാക്കുന്നതിനു തക്കതായ തന്റെ നൽവരത്തെക്കൊണ്ടു നമ്മുടെ ചുറ്റും കോട്ട പണികയും ചെയ്യുന്നു.

താഴ്മയുള്ളവരുടെ പ്രാൎത്ഥനയെ താൻ സന്തോഷത്തോടുകൂടി കേൾക്കുന്നു. എന്നാൽ അഹങ്കാരികളുടെ പ്രാൎത്ഥനയെ കേൾക്കാതെ വെറുപ്പോടുകൂടി നിരസിച്ചുകളയുന്നു. "ദൈവം നിഗളികളിൽ വെറുക്കയും എളിമയുള്ളവരിൽ ദയതോന്നി കരുണയാകുന്ന തന്റെ നൽവരം അവൎക്കു കൊടുക്കയും ചെയ്യുന്നു." യാക്കോ: ൪, ൬. സ്വശക്തിയിൽ ആശ്രയിച്ചിരിക്കുന്ന അഹങ്കാരികളെ കേൾക്കാതെ നാശത്തിലേക്കു വഴികാണിക്കുന്നതും ദൈവീക സഹായംകൂടാതെ ശക്തിപ്പെടുവാൻ കഴിയാത്തതും ആയ ബലഹീനതയിലും അരിഷ്ടതയിലും ആക്കിവിടുകയും ചെയ്യുന്നു.

ദൈവീകസഹായംകൂടാതെ നന്മപ്രവൃത്തികൾ ചെയ്യുന്നതിനും വിചാരിക്കുന്നതിനും കഴികയില്ലെന്നുള്ളതു സൎവ്വസമ്മതമായിട്ടുള്ളതാണു. "നിനെക്കുന്നതിനൊ, പ്രവൃത്തിക്കുന്നതിനൊ ദൈവീകസഹായംകൂടാതെ ഒരുത്തനും കഴികയില്ല." അതിനാൽ സൽപ്രവൃത്തികളാൽ പാപമോചനം ലഭിച്ച ഓരോരുത്തനും 'ഞാൻ ആകുന്നതു ഞാൻ അല്ല, ദൈവകൃപയാൽ അത്രെ എന്നു' വിശുദ്ധ പൌലോസിനോടുകൂടി അട്ടഹസിച്ചു പറക. അതിനാൽ, തന്നാൽ യാതൊന്നും ചെയ്യാൻ കഴികയില്ലെന്നു അറിയുന്നതു ഒരു ക്രിസ്ത്യാനിക്കു ഏറ്റവും നല്ലതു തന്നെ. ഇപ്രകാരമുള്ള ഒരുത്തൻ തനിക്കില്ലാത്ത ശക്തിക്കായിട്ടു സദാ പ്രാൎത്ഥനമൂലം ദൈവത്തിങ്കലേക്കു അ

ടുത്തു ചെല്ലുന്നു. ദൈവീകസഹായംകൂടാതെ യാതൊന്നും ചെയ്യുന്നതിനു കഴിയാത്തതും ഈ സഹായത്താൽ സകലവും ചെയ്വാൻ കഴിയുന്നതും ആകുന്നു. ആതുകൊണ്ടു "പ്രാൎത്ഥനയിൽ മുട്ടിപ്പോടുകൂടിയിരിക്കുന്ന ഒരുത്തനു സകല നന്മയും ലഭിക്കുന്നു" എന്നു മനസ്സിൽ ദൃഢമായി ഉറപ്പിച്ചുകൊണ്ടു ഇടവിടാതെയുള്ള പ്രാൎത്ഥനയാൽ തന്റെ തിരുസന്നിധിയിൽ അടുത്തുചെല്ലുന്നതിനും തന്റെ കരുണയാകുന്ന നീൎപ്പുഴയിൽനിന്നു കുടിക്കുന്നതിനും ജാഗ്രതയോടുകൂടി പ്രവൃത്തിക്കുന്നവരായിരിക്കുക. പ്രാൎത്ഥനയ്ക്കു മടി കാണിക്കരുതെ!

കെ. സി. വി.

---

## ഒരു അത്യാവശ്യക അറിയിപ്പ്.

അയനിക്കാട്ടു ൧൭ ൨ ൯൭.

ഇടവക പത്രിക പത്രാധിപർ അവർകൾക്കു.

സാറെ! യാക്കോബായ സഭയിൽ മുൻ പ്രചാരമില്ലാതിരുന്ന ഒരു സംഗതിയെപ്പററി (ഇംഗ്ലീഷു സഭയിൽനിന്നുള്ള കല്യാണം) അല്പം പറവാൻ ആഗ്രഹിക്കുന്നതിനെ താങ്കളുടെ സരസമേറിയ പത്രത്തിന്റെ ഒരു കോണിൽ ചേൎത്തു പൊതുജനങ്ങളെ അറിയിപ്പാറാകണമെന്നു സവിനയം അപേക്ഷിച്ചുകൊള്ളുന്നു.

ഇപ്പോൾ യാക്കോബായ സ്ത്രീകളെ ചില കാരണങ്ങളാൽ ഇംഗ്ലീഷു സഭയിലേക്കും അവരുടെ സ്ത്രീകളെ യാക്കോബായ സഭയിലേക്കും കല്യാണം കഴിപ്പിച്ചയക്കുക പതിവുണ്ടു. എങ്കിലും നമ്മുടെ സ്ത്രീകളെ ഇംഗ്ലീഷു സഭയിലേക്കു വിവാഹം ചെയ്യിപ്പിക എന്നുള്ളതു അപൂൎവമാകുന്നു. ഇരുപതാം നൂററാണ്ടിലും അതിനു കുറെ മുൻപും ആയി ഇംഗ്ലീഷുസഭയിൽനിന്നു കല്യാണം കഴിച്ചതിൽവച്ചു രണ്ടു സഹോദരങ്ങൾക്കുണ്ടായ ദുഃഖത്തിൽ ഖേദസേന കണ്ടറിഞ്ഞിട്ടുള്ളതിൽ ദശാംശത്തെ അറിയിച്ചുകൊള്ളുന്നു.

൧. കല്യാണം കഴിഞ്ഞു ആദ്യമായി (നല്ലവാതൽ) ഭൎത്താവിന്റെ വീട്ടിൽ വന്നു പതിവിൻപ്രകാരം (മൂന്നുനാലു ദിവസം) താമസിച്ചു തിരിച്ചുപോയി പിന്നീടു ഭൎത്താവിന്റെ വീട്ടിൽ വരുമ്പോഴേക്കു അവൾക്കു ദീനം തുടങ്ങും. ൧ നാഴികക്കകം ശ്രദ്ധമായി സ്വഗൃഹത്തിലേക്കു ഗമിക്കും പോകുന്നവഴിയിൽ പാനഫന്മാരോടൊക്കെ ഭൎത്താവിന്റെ വീട്ടുകാർ എനിക്കു വിഷം തന്നു എന്നു പറയും. ഈ കേൾവി പരസ്യമായതുനിമിത്തം വിഷം കൊടുത്തു എന്നുള്ള സംഗതി വാസ്തവമെന്നു വിചാരിച്ചു ആളുകളറിയുന്നതിനായി, ക്ഷുദ്രത്തെ തീണ്ടീട്ടുപോലുമില്ലാത്തതായ ഈ സ്ത്രീയുടെ വീട്ടുകാർ അതും ഇതും ചെയ്യിപ്പിക്കുന്നതിനു സംഗതിയായി. സുറിയാനിപ്പ

ള്ളിയിൽ പോയാൽ ഇവരെന്തൊരു കുർബ്ബാന, എന്തൊരച്ചൻ, നിന്നു എന്റെ കാലുകഴുകുന്നു, ഞങ്ങളുടെ പള്ളിയും അച്ചനും ആണ നല്ലതു ഇത്യാദിയായുള്ള ആക്ഷേപസൂചകങ്ങളായ വാക്കുകൾ അല്ലാതെ അവളുടെ വായിൽനിന്നു പുറപ്പെടുകയില്ലാ. നന്മനിറഞ്ഞമറിയാം ആദിയായുള്ള നമസ്കാരങ്ങൾ ചൊല്ലാൻ പറഞ്ഞു പുസ്തകം എടുത്തുകൊടുത്താൽ ഞങ്ങളുടെ അങ്ങേക്കൂറെ അച്ചാച്ചനും മറ്റും ചൊല്ലരുതെന്നു എന്നോടു പറഞ്ഞിട്ടുള്ളതുകൊണ്ടു ഞാൻ ചൊല്ലുകയില്ലാ എന്നു പറയും. ഭർത്താവിനും മറ്റും ശുശ്രൂഷ ചെയ്യുന്നതിനുള്ള മടികൊണ്ടു ഭ്രാന്താണെന്നും പറഞ്ഞുനടന്ന സ്ത്രീയുടെ കപടഭ്രാന്തു ഭർത്താവിന്റെ ഒരു പ്രഹരത്താൽ മിക്കവാറും നീങ്ങിപ്പോയിരിക്കുന്നു എങ്കിലും സുറിയാനിസഭയിലെ നമസ്കാരക്രമങ്ങളെയും മറ്റും ഏതാനും സംഗതികളെയും ശരിയായി അനുഷ്ഠിക്കുന്നില്ല.

൨. മറ്റൊരു സഹോദരൻ കല്യാണം കഴിച്ചനാൾ മുതൽ ഭാര്യക്കു ബാധോപദ്രവം പിടിപെടുകയും, ക്ഷുദ്രത്താലും മറ്റും ഇല്ലാതാക്കുകയും ചെയ്തിട്ടും ഇതേവരെ ദമ്പതിമാർ തമ്മിൽ അറിയാതിരിക്കുന്നു. ഇപ്രകാരമുള്ള സ്ത്രീകളെ നമ്മുടെ സഭാക്രമങ്ങൾ പഠിപ്പിക്കുന്നതു, ഒരു കാട്ടാനയെ പിടിച്ചു പരിചയിപ്പിക്കുന്നതുപോലെ ആകുന്നു. ഇങ്ങനെയുള്ള വിവാഹങ്ങൾ നടന്നതും നടത്താനിരിക്കുന്നതും കണ്ണിന്നിമകൾ പോലെയും ദേഹത്തിനു കൈകൾ പോലെയും ബന്ധുക്കൾ സഹായിക്കുമെന്നുദ്ദേശിച്ചത്രെ, എന്നാൽ ഫലം നേരെമറിച്ചത്രെ സങ്കീ. ൧൧൮: ൮. (മനുഷ്യരിൽ ആശ്രയിക്കുന്നതിനേക്കാൾ യഹോവയിൽ ആശ്രയിക്കുതു നല്ലതു) അതുകൊണ്ടു ഒരു മനുഷ്യനെക്കൊണ്ടു ലൌകികമായ ഗുണം വരുത്തിക്കൊള്ളാമെന്നു വിചാരിച്ചു കല്യാണം നടത്താമൊ? (പാടില്ലാ) നീ നിന്റെ ദൈവത്തെ മുറുകെ പിടിച്ചുകൊൾക, അവൻ ലോകത്തിൽ ഒരു മനുഷ്യൻ ചെയ്യുന്നതിൽ എത്രയൊ ശതഗുണം ഉപകാരം ചെയ്യുമെന്നുള്ളതിനു സന്ദേഹമില്ലാ. "നെബൂക്കദ്നേസർ രാജാവിന്റെ കല്പനപ്രകാരം തന്റെ പൊൻബിംബത്തെ വന്ദിക്കാതിരുന്ന ആ പൈതങ്ങളെ നോക്കുവിൻ"

൩. അതിനാൽ ഇംഗ്ലീഷുസഭയിൽനിന്നുള്ള കല്യാണം നമുക്കു യോഗ്യമല്ലാ. വിശേഷിച്ചു ഒരു മനുഷ്യനെക്കൊണ്ടുള്ള ഉപകാരം വരുത്തിക്കൊള്ളാമെന്നു വിചാരിച്ചും (കല്യാണം) നടത്തൊലാ. ൪. യാക്കോബായ സ്ത്രീകളെ ഇംഗ്ലീഷുസഭയിലേക്കു കല്യാണം കഴിപ്പിച്ചയക്കുന്നതും യുക്തമല്ലാ. അല്ലയൊ പത്രികയെ! മേൽപ്രകാരം ദുഃഖസാഗരത്തിൽ വലയുന്ന എന്റെ സഹോദരങ്ങളുടെ സ്ഥിതിയെ വിചാരിച്ചു എനിക്കും വേറെ ഉള്ള സഹോദരന്മാക്കും ഇപ്രകാരം വരാതിരിപ്പാൻ വേണ്ടി, മേൽകാണിച്ച രണ്ടു സംഗതികൾ പ്രബലപ്പെട്ടു കാണ്മാൻ നിന്നോടു, ഞാൻ ശുപാർശി ചെയ്തുകൊള്ളുന്നു.

എന്നു ഒരു യാക്കോബായക്കാരൻ.

## പരീക്ഷാഫലം.

പരേതനായ മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമനസ്സിലെ മെമ്മോറിയൽ പരീക്ഷയിൽ ഈ ആണ്ടു ൧-ാമനായി പരിയാരത്തു പള്ളിഇടവകയിൽ വടക്കേക്കര തോമസു ശെമ്മാച്ചനും ൨-ാമനായി തൃപ്പൂണിത്തുറ ഇടവകയിൽ വടയാടിയിൽ കുറിയാക്കോസു ശെമ്മാച്ചനും പാസ്സായിരിക്കുന്നു.

ഈ പരീക്ഷ വന്ദ്യ പിതാവിന്റെ സ്മാരകമായിമാത്രം നടത്തപ്പെടുന്നതാകകൊണ്ടും ഇതു ഒരു പ്രത്യേക പരീക്ഷയായി നടത്തിവന്നതിനാൽ ഇതിന്റെ റിസൽട്ടു അറിഞ്ഞു ക്ലാസ്സുകയറ്റം കൊടുക്കേണമെന്നില്ലാത്തതുകൊണ്ടും ഇതിനുമുമ്പ് പരീക്ഷാഫലത്തെപ്പറ്റി പ്രസ്താവിക്കാതിരുന്നിട്ടുള്ളതും ഇപ്പോൾ സമ്മാനദാനം കൊടുക്കേണ്ടസമയം അടുത്തിരിക്കുന്നതാകയാൽ ബഹുജനങ്ങളുടെ ഗ്രഹണത്തിനുവേണ്ടി പ്രസ്താവിക്കുന്നതും ആകുന്നു. സുറിയാനിവിദ്യാർത്ഥികളുടെ ഉത്സാഹത്തിനും സുറിയാനിഭാഷയുടെ നിലനില്പിനുമായി ബഹുമാനപ്പെട്ട മുളന്തുരുത്തി പള്ളിയോഗക്കാർ ൧-ാം സമ്മാനമായി ഒരു സ്വർണ്ണമെഡൽ കൊടുത്തുവരുന്ന വിവരം സുപ്രസിദ്ധവും അവരുടെ പ്രവൃത്തി അനുകരണീയവും അഭിനന്ദനീയവും ആണല്ലോ. എന്നാൽ മേൽപറഞ്ഞ ഉദ്ദേശം പൂർണ്ണമായി ഫലിക്കുന്നതിനുവേണ്ടി വന്ദ്യപിതാക്കന്മാരുടെ അനുമതിയോടുകൂടെ മേലാൽ പരീക്ഷാവിഷയങ്ങളെ പൂർവ്വാധികം കൂട്ടിയും ഗൗരവപ്പെടുത്തിയും നടത്തണമെന്നും സ്റ്റാൻഡർഡ അനുസരിച്ചു സുറിയാനിമേൽ ക്ലാസിൽ പഠിച്ചു വിജയികളാകുന്നവർക്കു മെഡൽ കൊടുക്കണമെന്നും ആണു പ്രസ്തുത പരീക്ഷാകമ്മട്ടിക്കാർ നിശ്ചയിച്ചിരിക്കുന്നതു. ഈ നിശ്ചയം പള്ളിക്കാരുടെ ആഗ്രഹത്തെ ശരിയായി പൂർത്തീകരിക്കുന്നതാകയാൽ അവർക്കു സന്തോഷപ്രദമായിരിക്കുമെന്നു വിശ്വസിക്കുന്നു.

എന്നു ആജ്ഞാപ്രകാരം സിക്രട്ടറി പൗലൂസ് റമ്പാൻ.

---

## ഒരു സഭായോഗം.

മലങ്കര സുറിയാനി സുവിശേഷ സംഘത്തിന്റെ പതിനാറാമത്തെ വാർഷിക യോഗവും, ടി. സംഘം വക സണ്ടെസ്കൂൾ സമ്മാനദാനവും, ഈ മാസം ൧൮-ാംനു- വ്യാഴാഴ്ച കോട്ടയം മാർ ദീവന്നാസ്യോസ്സു സിമ്മനാരി ഹാളിൽ വെച്ചു വന്ദ്യ ദിവ്യശ്രീ വലിയ പൌലൂസു റമ്പാച്ചന്റെ അഗ്രാസനാധിപത്യത്തിൻകീഴിൽ വളരെ ഭംഗിയായി കഴിഞ്ഞുകൂടിയിരിക്കുന്നു. കോട്ടയത്തേയും അതിനടുത്തുള്ള പല സണ്ടെസ്കൂളുകളിലേയും, അനേക വിദ്യാർത്ഥികളും, അദ്ധ്യാപകന്മാരും, ദീവന്നാസ്യോസ്സു സിമ്മനാരി, മാർ തോമസ് ഹൈസ്കൂൾ, സി. എം. എസ്സ് കോളേജ് മുതലായ വിദ്യാലയങ്ങളിലെ പല വിദ്യാർത്ഥികളും ഉണ്ടായിരുന്നതുകൂടാതെ ശെ

മ്മാശ്ശന്മാർ, പട്ടക്കാർ മുതലായ അനേക വൈദീകന്മാരും മറ്റു പല മഹാന്മാരും യോഗത്തിൽ സന്നിഹിതരായിരുന്നു. വ്യാഴാഴ്ച പകൽ ൨൧ മണിക്കു പ്രാൎത്ഥനയോടുകൂടി യോഗം ആരംഭിക്കയും, തദനന്തരം അഗ്രാസനർ സംഘം സെക്രട്ടറിയോടു റിപ്പോൎട്ടു വായിക്കുന്നതിനു അജ്ഞാപിച്ചതനുസരിച്ചു സെക്രട്ടറിമാരിൽ ഒരാളായ ബ: എ. ജെ. മിഖായേൽ ശെമ്മാശ്ശൻ വായന ആരംഭിക്കയും ചെയ്തു. സംഘങ്ങളുടെ കൎത്തവ്യകൎമ്മങ്ങൾ എങ്ങിനെയെല്ലാം നിൎവഹിക്കപ്പെട്ടാലും ചില സംഘങ്ങളുടെ സെക്രട്ടറിമാർ അവയുടെ വാൎഷീകയോഗങ്ങളിൽ റിപ്പോൎട്ടു ഭംഗിപിടിപ്പിച്ചു വായിക്കുന്ന ഒരു പതിവു സാധാരണ കണ്ടുവരുന്നുണ്ടു. എന്നാൽ ഈ സംഘത്തേയൊ അതിൻെറ ഭാരവാഹികളേയൊ അതൊന്നും ബാധിച്ചിട്ടില്ലന്നുള്ളതു പ്രസ്താവയോഗ്യമാണു. റിപ്പോൎട്ടിൽ പ്രതിപാദ്യങ്ങളായ സംഗതികൾ താഴെ പറയുന്നവയാണു. (൧) ലൌകീകമായ സംഗതികൾക്കെല്ലാം എന്തെല്ലാം വിധത്തിലുള്ള മാനുഷീക സഹായങ്ങൾ ഉണ്ടായിരുന്നാലും അവയെല്ലാം ക്ഷണഭംഗുരങ്ങളാണെന്നും പ്രത്യുത സൎവ്വലോക സൃഷ്ടിസ്ഥിതിസംഹാരകൎത്താവായ ദൈവത്തിൻെറ സഹായവും, സഹകരണവും നിമിത്തം നടത്തപ്പെടുന്ന ദൈവീകമായ സംഗതികളെല്ലാം ശുഭമായിത്തന്നെയെ പരിണമിക്കയുള്ളുയെന്നും, അവ അനശ്വരമായ ഖ്യാതിയോടുകൂടി ലോകാവസാനംവരെ നിലനില്ക്കുമെന്നും, ആയതുകൊണ്ടു ദൈവീകത്തിൽ അടിസ്ഥാനപ്പെടുത്തി ആരംഭിക്കപ്പെട്ടിരിക്കുന്ന പ്രസ്തുത സംഘവും ലൌകീകവും, മാനുഷീകവുമായ സംഗതികളിൽ ലയിക്കാതിരിക്കുന്ന കാലത്തോളം ശാശ്വതമായ കീൎത്തിക്കു അൎഹതയുള്ളതായിത്തീരുമെന്നു അനേകം ഉദാഹരണങ്ങളെക്കൊണ്ടു വ്യക്തമാക്കി. (൨) സുവിശേഷപ്രചാരത്തിനു അവശ്യം വേണ്ടതായ സഞ്ചാരപ്രസംഗവേല ഭാരവാഹികളും അംഗങ്ങളിൽ ചിലരും കഴിവുപോലെ കുന്ദംകുളം, പള്ളം, ചിങ്ങോനം മുതലായ പല സ്ഥലങ്ങളിൽ നടത്തീട്ടുണ്ടു.

സംഘം വകയായി ൧൦൭൭-ൽ ആരംഭിക്കപ്പെട്ടു ത്രൈമാസികമായി നടത്തപ്പെട്ടതും ൧൦൮൬- ചിങ്ങം മുതൽ ദ്വൈമാസികമായി പ്രസിദ്ധംചെയ്തു വന്നിരുന്നതും, ൧൧൦൦ മുതൽ ൨൩൦൦ വരെ പ്രതികൾ ചെലവാകത്തക്കവണ്ണം അഭിവൃദ്ധിയെ പ്രാപിച്ചതുമായ സുവിശേഷകൻ എന്ന പത്രത്തിൻെറ ചുരുങ്ങിയ പത്രവരി അനേകംപേരും അടച്ചുതരാതിരുന്നതിനാൽ ൧൦൮൧ ചിങ്ങം മുതൽ ൧൦൮൨ ചിങ്ങംവരെ വീഴ്ചയായിപ്പോയെന്നു വ്യസനസമേതം പ്രസ്താവിക്കേണ്ടിയിരിക്കുന്നുയെങ്കിലും ശരിയായി പത്രപ്പണം അടച്ചുതന്ന ചുരുക്കം ചിലരെ ഭഗ്നാശയന്മാരാക്കിത്തീൎക്കാതിരിപ്പാൻ വേണ്ടി കഴിഞ്ഞ ചിങ്ങം മുതൽ ഇതിനെ ഒരു മാസികയായി പ്രസിദ്ധീകരിച്ചുവരുന്നുയെന്നുള്ളതും ഈ സംഘത്തിൽനിന്നു നടത്തപ്പെട്ട ജോലികളിൽ ഒന്നാണു. കൂടാതെയും സംഘംവക പഴയസിമ്മനാരി ഗ്രന്ഥമന്ദിരാഭിവൃദ്ധിക്കായി പുതിയ ലൈബ്രേറിയനായ ഒററത്തയിക്കൽ തോമ്മാസു ശെമ്മാശ്ശൻ യത്നിച്ചിട്ടുണ്ടെന്നുള്ളതും ശ്ലാഘനീയംതന്നെ. (൩) ൨൨- സണ്ടെസ്കൂളുകളിലായി ൨൨൦൦-ൽ ചില്വാനം കുട്ടികൾ പഠിച്ചിരുന്നതും, പുതുതായി ഏൎപ്പെടുത്തപ്പെട്ട ൨൧- സ്കൂളുകളും വെള്ളപ്പൊക്കം നിമിത്തവും, സാംക്രാമികരോഗങ്ങളാലും പരീക്ഷ നടത്തുവാൻ നിവൃത്തിയില്ലാതെ വന്നവയും സമയത്തിനു ഭാരവാഹികൾക്കു റിപ്പോൎട്ടു അയച്ചുകൊടുക്കാതിരുന്നതിനാൽ ചോദ്യക്കടലാസുകൾ അയച്ചുകൊടുപ്പാൻ ഏനമില്ലാതെ വന്നവയും പ്രത്യേക പരീക്ഷകൾ നടത്തിയവയും ആയ ൨൧- സ്കൂളുകളും ഒഴിച്ചു ൩൨- സ്കൂളുകളിലായി ൧൩൦൦-ൽ അധികം കുട്ടികൾ പരീക്ഷിക്കപ്പെട്ടു. കഴിഞ്ഞകൊല്ലത്തെയപേക്ഷിച്ചു സ്കൂളുകളുടെ തുകയിൽ ൭-ം കുട്ടികളുടെ തുകയിൽ ൨൦൦-ൽ അധികവും വൎദ്ധിച്ചിട്ടുണ്ടെന്നു പറവാനിടയായതിൽ ഭാരവാഹികൾ സന്തോഷിക്കുന്നു. പരീക്ഷാഫലത്തെ നോക്കുന്നതായാലും മുന്നാണ്ടുകളെക്കാൾ ഒട്ടും പിന്നോക്കമല്ലാത്തതും അതിനുവേണ്ടി മനഃപൂൎവ്വം യത്നിച്ചിട്ടുള്ള അദ്ധ്യാപകന്മാരുടെ ഉത്സാഹം സ്തുത്യൎഹവുമത്രെ. വിശിഷ്യാ ഈകൊല്ലത്തിൽ ൬-ാം ക്ലാസുകൂടി ഏൎപ്പെടുത്തി പഠിപ്പിച്ചിരുന്നുയെന്നുള്ളതും സന്തോഷജനകമാണല്ലൊ. (൪) സംഘത്തിൽനിന്നും നടത്തപ്പെട്ട പരീക്ഷയിൽ ൬-ാം ക്ലാസിൽ കുട്ടംപേരൂർ സ്കൂളിൽനിന്നു കെ. ജി. യോഹന്നാനും, ൭-ാം ക്ലാസിൽ ടി. സ്കൂളിൽനിന്നുതന്നെ ജി. കുഞ്ഞോമ്മനും, ൪-ാം ക്ലാസിൽ ഒളശ്ശ സ്കൂളിൽനിന്നു കളപ്പുരക്കൽ

എ- ചാക്കോയും ൯-ാം ക്ലാസിൽ ചിങ്ങോനം സ്കൂളിൽനിന്നു കെ- സി- ചാക്കുണ്ണിയും ൮-ാം ക്ലാസിൽ ഒരുപോലെ മാൎക്കുള്ളവരായി ഒളശ്ശ സ്കൂളിൽനിന്നു കെ- എ- ഉതുപ്പ്, കെ- എ- മാത്തു എന്നിവരും, കല്ലൂപ്പാറ സ്കൂളിൽനിന്നു എം- ഇ- യോഹന്നാനും ൩-ാം ക്ലാസിൽ ഹരിപ്പാട്ടു സ്കൂളിൽനിന്നു കൊച്ചിട്ടി എന്ന ഒരു കുട്ടിയും ബാലപാഠ ക്ലാസിൽ ഒരുപോലെ മാൎക്കുള്ളവരായി ഒളശ്ശ സ്കൂളിൽനിന്നു കളപ്പുരക്കൽ എ- ജോസപ്പും, കല്ലൂപ്പാറ സ്കൂളിൽനിന്നു കയ്യൻ എന്ന ഒരു കുട്ടിയും ഒട്ടുക്കു ഒന്നാമന്മാരായി ജയിച്ചിരിക്കുന്നു. ഇപ്രകാരം സൎവ്വസന്തോഷബഹുമാനപാത്രമായി വിജയത്തെ നേടീട്ടുള്ള കുട്ടികളേയും, അതിന്നായി പ്രയത്നിച്ചിട്ടുള്ള അദ്ധ്യാപകന്മാരെയും വിശിഷ്യാ ഒന്നിലധികം സമ്മാനങ്ങളെ അൎഹിച്ചിട്ടുള്ള കുട്ടംപേരൂർ, ഒളശ്ശ, കല്ലൂപ്പാറ എന്നീ സ്കൂളുകളേയും ഭാരവാഹികൾ ഹൃദയപൂൎവ്വമായി അനുമോദിക്കുന്നു. (൯) സംഘത്തിന്റെ ആരംഭകൎത്താക്കളായ വ- ദി- ശ്രീ- കുററിക്കാട്ടിൽ പൌലൂസു റെമ്പാച്ചൻ, സ്ലീബാറെമ്പാച്ചൻ ഇവരോടും പിന്നീടു സംഘത്തിനുണ്ടായിട്ടുള്ള പല വീഴ്ചകളിൽനിന്നും കരേററിയിട്ടുള്ള അനേക മഹാത്മാക്കളുടേയും പേരുകൾ പ്രത്യേകം പ്രസ്താവിച്ചു അവരോടും സംഘത്തിനുള്ള അനിവാച്യമായ നന്ദിയെ പ്രസ്താവിച്ചു. പത്രസ്ഥലാക്രമണഭയത്താൽ അവരുടെയെല്ലാം പേരുകൾ തല്ക്കാലം ഇവിടെ എഴുതി ചേൎക്കുന്നില്ലാ.

(൰) റിപ്പോൎട്ടിന്റെ അവസാനഭാഗത്തെപ്പററിയാണു ഇനിയും പറവാനുള്ളതു. മ- സു- സുവിശേഷസംഘം എന്നുള്ള അഭിധാനത്തിൽനിന്നുതന്നെ ഇതിന്റെ കൎത്തവ്യകൎമ്മം, മലങ്കരയെങ്ങും സൎവ്വപ്രകാരേണയും സുവിശേഷപ്രചാരം വരുത്തുകയെന്നുള്ളതാണെന്നു ഏവൎക്കും മനസ്സിലാകുന്നതാണല്ലോ. എന്നാൽ സംഘഭാരവാഹികൾ ധനം, ജ്ഞാനം മുതലായ സംഗതികളിൽ വളരെ പിന്നോക്കമായി നില്ക്കുന്നവരാകകൊണ്ടു, അവൎക്കു ധനംകൊണ്ടോ മറേറതെല്ലാം പ്രകാരത്തിലൊ സഹായിപ്പാൻ പ്രാപ്തിയുള്ള ഔദാൎയ്യബുദ്ധികളുടെ സഹകരണംകൂടാതെ ഈ ഭാരമേറിയ കൃത്യം നിൎവ്വഹിക്കാൻ നിവൃത്തിയില്ലാത്തതിനാൽ സ്ഥാനമാനജ്ഞാനാദിയോഗ്യതകളോടുകൂടിയ ഏവരും ഏതാദൃശങ്ങളായ കാൎയ്യങ്ങൾ തങ്ങളുടെ കൎത്തവ്യകൎമ്മങ്ങളെന്നു വച്ചു പ്രവൃത്തിക്കേണമെന്നുള്ള അപേക്ഷയോടുകൂടി റിപ്പോൎട്ടു സമാപിപ്പിച്ചു. പിന്നീടു നടന്നതു സണ്ടേസ്കൂൾ കുട്ടികളുടെ സമ്മാനദാനങ്ങളായിരുന്നു. ഹിന്ദുക്കളിൽതന്നെ ചില ബാലന്മാർ സമ്മാനങ്ങൾ ലഭിച്ചതുകൂടാതെ ഏതാനും ചില ബാലികകളും സമ്മാനാൎഹകളായി ഭവിച്ചതുകണ്ടപ്പോൾ സദസ്യൎക്കുണ്ടായ സന്തോഷം സീമാതീതമായിരുന്നുയെന്നുള്ളതു ഹസ്തതാഡനംകൊണ്ടു അവർ പ്രദൎശിപ്പിച്ചു. സമ്മനദാനം കഴിഞ്ഞതിന്റെശേഷം ദിവ്യശ്രീ. വേങ്കിടത്തു അലക്സന്ത്രയോസു കത്തനാർ, മല്പാന്മാരായ ദിവ്യശ്രീ. മട്ടയ്ക്കൽ അലക്സന്ത്രയോസു കത്തനാരും, ഇലവിനാമണ്ണിൽ സ്കറിയാകത്തനാരും, എം. ഡി. സിമ്മനാരിയിലെ ഒരദ്ധ്യാപകനായ കെ. സി. ചാക്കോത്തരകൻ അവർകളും റിപ്പോൎട്ടിനെപ്പററിയും മററും അഭിപ്രായങ്ങൾ പ്രസ്താവിച്ചതു കൂടാതെ സൺഡേസ്കൂൾ കുട്ടികൾക്കും അദ്ധ്യാപകന്മാൎക്കും സംഘം നടത്തിപ്പുകാൎക്കും പററുന്നതായ പല ഗുണദോഷങ്ങളടങ്ങിയതും, സാരഗൎഭങ്ങളുമായ പ്രസംഗങ്ങൾകൊണ്ടു സദസ്യരെ സന്തോഷഭരിതന്മാരാക്കിതീൎത്തു. അതിന്റെശേഷം അഗ്രാസനർ സൺഡേസ്കൂളുകളുടെ ഉപയോഗങ്ങളേയും, മുൻകാലങ്ങളിൽ ഈ ദൃശങ്ങളായ സ്കൂളുകൾ ഇല്ലാതിരുന്നതിനാലുള്ള വീഴ്ചകളേയുംപററി ഫലിതസമ്മിശ്രമായും ബാലന്മാരുടെ മനസ്സിനെ ഹഠാൽ ആകൎഷിക്കത്തക്കവണ്ണമുള്ള ചില കഥകളോടു കൂടിയും അദ്ദേഹത്തിന്റെ പ്രസംഗത്തെ ഉപസംഹരിച്ചു. ഏകദേശം ൭ മണിക്കു പ്രാൎത്ഥനയോടുകൂടി യോഗവും പിരിഞ്ഞു. യോഗം പിരിഞ്ഞതിന്റെശേഷം സൺഡേസ്കൂൾ കുട്ടികൾക്കു പതിവുപ്രകാരം സംഘംവകയായി കൊടുക്കപ്പെട്ടിരുന്ന കാപ്പിയും ഭംഗിയായിനടന്നു.

വി. കെ. എം.

## പ്രസംഗം.

(നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു.)

ലൂക്കോസു ൭- ൪൮.

ആ! ദൈവത്തിന്റെ വചനം എന്റെ ആത്മാവിന്നു എത്ര ഇമ്പമായിരിക്കുന്നു. എന്റെ എല്ലാ പാപങ്ങളേയും കർത്താവു എന്നോടു ക്ഷമിച്ചു എന്നെ തന്റെ മക്കളിൽ ഒന്നിനെപോലെ ആക്കിയിരിക്കുന്നു എന്ന സന്തോഷത്തിലും വലിയ സന്തോഷം ഉണ്ടോ? "കുററങ്ങൾ ക്ഷമിക്കപ്പെട്ടും പാപങ്ങൾ മോചിക്കപ്പെട്ടുമിരിക്കുന്ന മനുഷ്യൻ ഭാഗ്യവാൻ" പണമുള്ളവരും നിലംപുരയിടങ്ങളുള്ളവരും ഭാഗ്യവാന്മാർ എന്നു ലോകം വിചാരിക്കുന്നു. എന്നാൽ അവ വാടിപോകുന്ന പുല്ലുപോലെ ആകുന്നു. എന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നതിനാൽ ഞാൻ ഭാഗ്യവതി. അതിനാൽ ഇനിക്കു സന്തോഷം എന്നിപ്രകാരം പാപമോചനം ലഭിച്ച സ്ത്രീ സാക്ഷിക്കുന്നു. വായനക്കാരാ ശ്രദ്ധയോടുവായിക്ക; പാപിയായിരുന്ന ഈ സ്ത്രീയിൽനിന്നു നമുക്കു അനേകപാഠങ്ങൾ പഠിക്കുന്നതിനുണ്ടു. അവൾ രക്ഷിക്കപ്പെടുവാനായിട്ടു കയറിയ പടികൾ (കല്പടകൾ) നാലുണ്ടു. വായനക്കാരാ നീയും ആ പടികയറിപ്പോയാൽ ഈ സ്ത്രീക്കു ലഭിച്ച ആശീർവാദം നിനക്കും ലഭിക്കും. ആ പടികൾ ഏവ?

ഒന്നാമതു. "പാപബോധം" അനേകകാലമായി അവൾ പാപഅടിമയിൽ കിടന്നിരുന്നു. ഇവൾ പാപിയാകുന്നു എന്നു പരീശന്മാർ പറയുന്നു. (ലൂക്കോ. ൭. ൩൯) ഒരു പാപിക്കു താൻ പാപസ്ഥിതിയിൽ ആണു ഇരിക്കുന്നതു എന്നൊരു ബോധം വരണമെങ്കിൽ പരിശുദ്ധാത്മസഹായം വേണം എന്നാൽ ആ ബോധത്തെ പിന്നെ ശരിയായ വിധത്തിൽ ഉപയോഗിക്കേണ്ടതു പാപിയുടെ ധർമ്മമാണു. അപ്രകാരംതന്നെ ഈ സ്ത്രീക്കു താൻ പാപിയാകുന്നു എന്നുള്ള അറിവു ഉണ്ടാകുന്നു. തന്റെ പാപങ്ങൾ എത്ര അധികം എന്നു അവൾക്കു ബോധംവരുന്നു. അയ്യോ ഞാൻ മഹാപാപി എന്റെ പാപപ്രവൃത്തികളാൽ എത്രപേരെ ഞാൻ നരകപ്രധാനിക്കിരയാക്കി. ദൈവത്തെ മറന്നു ദുർമ്മാർഗ്ഗമായി ജീവിച്ചു ദൈവകോപത്തിനും ശാപത്തിനും ഞാൻ പാത്രീഭവിച്ചു. നരകാഗ്നിയിൽ ഏതുപ്രകാരം ഞാൻ പതിക്കേണ്ടു എന്നിപ്രകാരം അവൾ നിലവിളിക്കുന്നു. ഈ ബോധം അവളെ കർത്താവിന്റെ അടുക്കലേക്കു നടത്തുന്നു. അയ്യോ വായനക്കാരാ! നീ രക്ഷിക്കപ്പെടണമെ? നീ കയറേണ്ടിയ ആദ്യത്തെ പടിഇതുതന്നെ. നിന്റെ അക്രമങ്ങളും പാപങ്ങളും എത്രയധികം. ഉണരുക പാപികൾ അനേകർ ഉണ്ടു. ഞാൻ വലിയ പാപി എന്നു നിന്നെത്തന്നെ നീ താഴ്ത്തുക. "തന്നെത്താൻ താഴ്ത്തുന്നവൻ ഉയർത്തപ്പെടും" ഞാൻ

ഉണരേണ്ടുന്നതിന്ന പാപങ്ങൾ ഞാൻ ചെയ്തിട്ടില്ലാ എന്നു നീ പറയുമായിരിക്കാം. "നമുക്കു പാപമില്ല എന്നു നാം പറയുന്നെങ്കിൽ നമ്മെത്തന്നെ നാം വഞ്ചിക്കുന്നു." എന്നു. വിശുദ്ധ വേദം പറയുന്നു. അതുകൊണ്ടു നീ പാപിയാകുന്നു എന്നു വെളിപ്പെടുന്നില്ലയൊ ഉണരുക! യേശുമിശിഹായെ സ്നേഹിക്ക. അല്ലെങ്കിൽ നീ ശാപത്തിന്ന കീഴ്പ്പെട്ടിരിക്കുന്നു. (൧ കോറ. ൰൬: ൨൨.) പാപി! നീ നാശത്തിന്ന കീഴ്പ്പെട്ടിരിക്കുന്നു. ആയതുകൊണ്ടു നീ കയറെണ്ടിയ ആദ്യ പടി ഇതുതന്നെ.

രണ്ടാമത്തു. "അനുതാപം" തനിക്കു പാപബോധം ഉണ്ടായശേഷം അവൾ വെറുതെയിരിക്കയല്ല ചെയ്യുന്നതു രണ്ടാം പടി കയറുന്നു. തന്റെ സകല പാപങ്ങളേയും ഉപേക്ഷിച്ചു വേദനയോടെ നിലവിളിക്കുന്നു. തന്റെ പഴയവീടു, പഴയസ്നേഹിതർ, പഴയപാപങ്ങൾ, പഴയ വഴക്കങ്ങൾ, പഴയ വിചാരം, വൎത്തമാനം, പ്രവൃത്തി, ഇവ എല്ലാം അശേഷംവിട്ടു തന്റെ രക്ഷിതാവിനോടു ചേൎന്നുകൊള്ളും എന്നുറയ്ക്കുന്നു. അതിനാൽ അവൾ പുറപ്പെട്ടു രക്ഷിതാവിനെ തേടുന്നു. "അന്വേഷിപ്പിൻ നിങ്ങൾ കണ്ടെത്തും" എന്നുള്ള വചനപ്രകാരം അവൾ രക്ഷകനെ കണ്ടെത്തുന്നു. പിന്നെ അവൾ വന്നു തന്റെ പാദത്തിങ്കൽ നില്ക്കുന്നു. തന്റെ പാപങ്ങളെ വെറുത്തുതള്ളുന്നു. രക്ഷിതാവിൽ പരാശ്രയം ചെയ്യുന്നു ഇതുതന്നെ അനുതാപം പാപത്തെ അശേഷമായി ഉപേക്ഷിക്കാതെ പാപമോചനത്തിന്ന വാഞ്ഛിക്കുന്നവരുണ്ടായിരിക്കാം. സത്യഅനുതാപമില്ലാതെ പാപമോചനത്തിൽ വാഞ്ഛിക്കുന്നവരുണ്ടായിരിക്കാം. ഇപ്രകാരമുള്ളവൎക്കു ഈ പാപിയായ സ്ത്രീക്കു ലഭിച്ചതുപോലെയുള്ള ആശീൎവാദം ലഭിക്കയില്ല. പാപി നീ രക്ഷയെ അന്വേഷിച്ചിട്ടു കണ്ടെത്താത്ത കാരണമെന്തു? നീ സത്യമായി അനുതപിക്കയും പാപങ്ങളെ അശേഷമായി ഉപേക്ഷിക്കയും ചെയ്യാത്തതിനാൽ അല്ലയൊ? ചില പാപങ്ങളെ നീ വിട്ടിട്ടുണ്ടായിരിക്കാം. നിനക്കു ലാഭമൊ സുഖമൊ ലഭിക്കുന്ന ചില പാപങ്ങളെ നീ വെച്ചുകൊണ്ടിരിക്കുന്നുണ്ടായിരിക്കാം. സ്നേഹിതാ! നിന്റെ പാപങ്ങളെ അശേഷമായി ഉപേക്ഷിക്ക! നിന്റെ രഹസ്യ പാപങ്ങളെയെല്ലാം കൎത്താവു അറിയുന്നു. ആ പാപിയായ സ്ത്രീയെ നീ നോക്കി ഈ രണ്ടാം പടിയും കയറുക.

മൂന്നാമത്തു. "പാപഅറിയിപ്പു" വായനക്കാരാ ശ്രദ്ധയോടെ വായിക്ക. ഈ സ്ത്രീ സംസാരത്താൽ പാപത്തെ അറിയിക്കുന്നില്ല. അവൾ സംസാരത്താൽ പറഞ്ഞറിയിപ്പാൻ പാടില്ലാത്തവണ്ണം അത്ര വളരെ പാപങ്ങൾ ചെയ്തിട്ടുള്ളവൾ അവൾ തന്റെ പാപങ്ങളെ പ്രവൃത്തികളാൽ തന്നോടു അറിയിക്കുന്നു. പാപബോധം വന്നശേഷം സത്യഅനുതാപത്തോടെ അവൾ രക്ഷക

ന്റെ കാല്ക്കൽ നില്ക്കുന്നു. ധാരധാരയായി ഒഴുകുന്ന തന്റെ കണ്ണുനീരിനാൽ രക്ഷകന്റെ പാദത്തെ നനെക്കുന്നു. ഹാ! അവളുടെ കണ്ണുനീര എത്രയധികം! അതെ സത്യ അനുതാപത്തോടു കൂടിയ കണ്ണുനീര്. പിന്നെ അവൾ എന്തു ചെയ്യുന്നു എന്നു നോക്കുക! തനിക്കു കിരീടം പോലിരിക്കുന്ന തന്റെ കാൎകൂന്തൽ അഴിച്ചു തന്റെ രക്ഷിതാവിന്റെ പാദങ്ങളെ തുടെക്കുന്നു. തന്റെ മുഖംകൊണ്ടു രക്ഷകന്റെ പാദങ്ങളെ ചുംബനം ചെയ്യുന്നു. സുഗന്ധവാസനയുള്ളതും വിലയേറിയതുമായ പരിമളതൈലം അവന്റെ പാദങ്ങളിൽ പൂശുന്നു. അവൾ വാ തുറന്നു "അയ്യൊ! ഞാൻ മഹാപാപി" എന്നു പറയുന്നതിലും വലിയപാപ അറിയിപ്പാണു അവൾ ചെയ്തതു. ഹാ! വായനക്കാരാ നീ സത്യമായിട്ടു നിന്റെ പാപങ്ങളെ അറിയിക്കുന്നുവൊ? അനേകരുടെയും പാപ അറിയിപ്പു വെറും മായം. ഉള്ളിൽ പാപത്തിന്മേൽ ആശ. വായോ അവയെ വെറുത്തു വേദനപ്പെട്ടു നിലവിളിക്കുന്ന ഭാവം നടിക്കുന്നു ഇതു സാക്ഷാൽ പാപ അറിയിപ്പല്ല. കൎത്താവു അവയെ അറിയുന്നു. ഇപ്രകാരമുള്ളവർ കൎത്താവിങ്കൽനിന്നു സന്തോഷ ആശീൎവാദത്തെ കേൾക്കയില്ല. ഹാ! പാപീ നിന്റെ അനേക വാൎത്തകളെയല്ല പിന്നെയൊ ഞെരുക്കഹൃദയത്തിൽനിന്നു വരുന്ന സ്വല്പ വാൎത്തകളെത്തന്നെ കൎത്താവിന്നു പ്രിയം. ആയതുകൊണ്ടു സത്യ അനുതാപത്തോടെ നീ പാപത്തെ അറിയിക്ക. എന്നാൽ "ദൈവമെ പാപിയായ എന്നോടു കരുണയുണ്ടാകണമെ" എന്നു പ്രാൎത്ഥിച്ച മനുഷ്യൻ നീതിമാനാക്കപ്പെട്ടതുപോലെ നീയും നീതിമാനാക്കപ്പെടും. നിന്റെ പാപങ്ങളെക്കുറിച്ചു അനുതപിച്ചു അറിയിക്കാത്തതിനാൽ നീ ഇന്നു ശിക്ഷാവിധിയിൽ ഇരിക്കുന്നു എന്നു അറിയുന്നില്ലയൊ. ഇതുതന്നെ രക്ഷയുടെനാൾ ഇപ്പോൾ അനുതപിച്ചു തിരിഞ്ഞുകൊൾക. വരുംകാലം നമുക്കുള്ളതല്ല. ഇതു നിന്റെ അവസാനവിളി ആയിരുന്നേക്കാം. ആയതുകൊണ്ടു നിന്റെ പാപങ്ങളെ അറിയിക്ക. ഇതു നീ കയറേണ്ടിയ മൂന്നാമത്തെ പടി.

നാലാമതു. "ക്രിസ്ത്വാശ്രയം" ഇതു അവൾ കയറിയ നാലാമത്തെ പടി. ഇതു മററെ മൂന്നിലും പ്രധാനം. അവൾ യേശുവിനെ രക്ഷിതാവായിട്ടു കൈക്കൊണ്ടു. അവളുടെ പ്രവൃത്തികളിൽ അവൾ ആശ്രയിച്ചില്ല. പിന്നെയൊ പാപബോധം ഉണ്ടായപ്പോൾ മുതൽ അവൾ പാപങ്ങളെവിട്ടു അനുതപിച്ചു അവൾ അനുതാപത്താൽ കണ്ണുനീർ ചിന്തി ക്രിസ്തുവിന്റെ പാദങ്ങളെ ചുംബനം ചെയ്തു തലമുടിയാൽ തുടച്ചു. പരിമളതൈലംകൊണ്ടു പൂശി എങ്കിലും അവൾ ഈ പ്രവൃത്തികൾ ഒന്നിലും ആശ്രയിക്കാതെ യേശുവിന്റെ വാക്കിനായി വാഞ്ഛയോടെ കാത്തുനില്ക്കുന്നു.

ഈ പ്രവൃത്തികൾ എല്ലാം നല്ലതും ആവശ്യവും തന്നെ, എങ്കിലും ആശ്രയം എല്ലാം ക്രിസ്തുവിൽ വേണം. ആ സമയത്തു അവളോടു "നിന്റെ രക്ഷ എവിടെനിന്നു" എന്നു ചോദിച്ചിരുന്നെങ്കിൽ അവൾ "എന്റെ രക്ഷ ക്രിസ്തുവിൽനിന്നു" എന്നു അവൾ മറുപടി പറയുമായിരുന്നു. അവൾക്കു നിശ്ചയം വന്നതു എങ്ങിനെ എന്നു ആലോചിച്ചു നോക്കുക. ക്രിസ്തുവിനെ ആശ്രയിക്കയാൽ അവൾക്കു നിശ്ചയം വന്നു. ക്രിസ്ത്വാശ്രയത്താൽ അവൾക്കു എന്തു ലഭിച്ചു? "നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു സമാധാനത്തോടെ പോക" എന്നൊരു മറുപടി കിട്ടി. വായനക്കാരാ ചിന്തിച്ചുനോക്കുക എത്ര ഇമ്പകരമായ മറുപടി. ആ സ്ത്രീ പിന്നെ എന്തു ചെയ്യുന്നു എന്നു നോക്കുക. സന്തോഷത്തോടെ പുറപ്പെട്ടുപോയി കർത്താവിനെക്കുറിച്ചു സാക്ഷിപറയുന്നു. ഹേ വായനക്കാരാ നീയും ഈ നാലു പടി കയറേണ്ടിയിരിക്കുന്നു. ഈ നാലു കാര്യങ്ങൾ നീ ചെയ്യേണ്ടിയിരിക്കുന്നു. ഒന്നാമതു നിനക്കു പാപബോധം ഉണ്ടാകണം. രണ്ടാമതു ആ പാപങ്ങളെക്കുറിച്ചു സത്യമനസ്താപം ഉണ്ടാകണം. മൂന്നാമതു നിന്റെ പാപങ്ങളെ ക്രിസ്തുവിനോടു നീ അറിയിക്കണം. നാലാമതു സകലത്തിലും മേലായി ക്രിസ്തുവിനെ നീ പൂർണ്ണമായി ആശ്രയിക്കണം. ഇപ്രകാരം ചെയ്താൽ "എന്റെ മകനെ നിന്റെ പാപങ്ങൾ മോചിക്കപ്പെട്ടിരിക്കുന്നു" എന്നുള്ള സന്തോഷശബ്ദം കേൾപ്പാൻ ഇടയാകും. അയ്യോ! പാപികളെ വരുവിൻ ലോകാരംഭം മുതൽ നിങ്ങൾക്കായി ഒരുക്കിയിരിക്കുന്ന നിത്യഭാഗ്യം കണ്ടു നിങ്ങളുടെ പാപങ്ങൾക്കുവേണ്ടി അലറിക്കരവിൻ അനുതാപപ്പെട്ടുവിൻ ക്രിസ്തുവിനെ ആശ്രയിപ്പിൻ തന്റെ രക്ഷയുടെ കൊടക്കീഴിൽ ചെന്നുകൊൾവിൻ! സർവ്വശക്തനായ ദൈവം നിങ്ങളുടെ ഓരോരുത്തരുടെയും ഹൃദയങ്ങളെ തൊട്ടു തന്റെ അടുക്കലേക്കു ചേർത്തുകൊൾവാനായിട്ടു പ്രാർത്ഥനയോടുകൂടി [illegible] വിരമിക്കുന്നു.

തന്റെ നാമത്തിനു മഹത്വമുണ്ടാകട്ടെ! ആമേൻ.

പി. വി. ജോൺ,

പഴയ സിമ്മനാരിവക ൧൦൭൮ മകരം ൪-ാംനു-മുതൽ ൧൦൮൧ കർക്കടകം ൩൧-ാം നു-വരെ ആണ്ടു ൩-ക്കും മാസം ൭-ക്കുംകൂടിയുള്ള വരവുചിലവുകളുടെ തിരട്ടു.

| | (പണം വരവു വിവരം). | രൂ | ച | ക |
|---|---|---|---|---|
| ൧. | ആഴ്ചതോറും എടുക്കുന്ന ഭണ്ഡാരവരവു | ൧൧൩൦൭ | ൨൨ | ൪ |
| ൨ | തുലാമാസം ൨൦-നു- തോറുമുള്ള നടവരവു | ൫൭൨൫ | ൪ | ൧൦ |
| ൩ | മാമോദീസാ കല്യാണം മൂന്നുമ്മേൽ കുർബ്ബാനയിൽ പള്ളിക്കുള്ള അംശം കാസാ മുതലായവയ്ക്കു വരവു | ൮൨൧ | ൨൫ | ൮ |
| ൪ | സിമ്മനാരിപ്പുരയിടത്തിലെ നാളികേരം വിററുവരവു | ൪൧൬ | ൨൨ | |
| ൫ | പലിശ വരവു ... ... | ൨൦൦ | ൭ | ൬ |
| ൬ | ചിട്ടിവക വരവു ... ... | ൨൪൨൫ | ൨൩ | |
| ൭ | സാമാനങ്ങൾ വിററ വകയും കതിനാക്കൂലിയും വരവു് | ൭൮ | ൨ | ൪ |
| ൮ | ചെമ്മാച്ചന്മാരുടെ പീസ്സു് വരവു | ൨൧൩ | ൧൬ | |
| ൯ | ചിലവെഴുതിയതിൽ തിരിച്ചുവരവു | ൯൭ | ൧൩ | |
| | ഇനം ഒൻപതിൽ ആകെ വരവു | ൨൧൨൮൬ | ൨൨ | |
| ൧. | കാലം ചെയ്ത കൊച്ചുമെത്രാച്ചൻ മുൻ ബാങ്കിൽ അടച്ചിരുന്നതായി വരവു ... ... | ൧൪൦൦ | | |
| ൨ | ൧൦൭൮ മകരം ൪-നു- രീത്തു തിരട്ടിൻപടി കൊച്ചു മെത്രാച്ചന്റെ രോഗചികിത്സയ്ക്കും മുപ്പതാം രീയതി അടിയന്തിരത്തിനും മററുമായി പള്ളികളിൽനിന്നു വന്നതും തളികയിൽ വീണതും മററുമായുള്ള വരവിൽ ചിലവു നീക്കി ഇരിപ്പു് | ൭൯൦ | ൬ | |
| | ഇനം രണ്ടിൽ മുന്നിരിപ്പു ... ... | ൨൧൯൦ | ൬ | |
| | മുന്നിരിപ്പു ഉൾപ്പെടെ ആകെ വരവു്. ... | ൨൩൪൭൬ | ൨൮ | |

| | (പണം ചിലവുവിവരം). | രൂ | ച | ക |
|---|---|---|---|---|
| ൧. | കൊച്ചുമെത്രാച്ചന്റെയും വലിയ മെത്രാച്ചന്റെയും കല്പനയനുസരിച്ചു കൊച്ചുകോശികത്തനാരു, യൌസേപ്പ്, മാത്തൻ മുതൽപേർക്കു ദാനം കൊടുത്തതു | ൯൯൧ | ൨൩ | ൫ |
| ൨ | മെഴുകുതിരി വീഞ്ഞു മുതലായി പള്ളിക്കുള്ള ചിലവു | ൧൭൨ | ൧൩ | ൧൫ |
| ൩ | കരം വ്യവഹാരം മുതലായതിനു ചിലവു | ൧൬൩൨ | ൨൪ | ൫ |
| ൪ | പാത്രിയർക്കീസുബാവായ്ക്കു അയച്ചതും സ്ലീബാറമ്പാച്ചനു കൊടുത്തതുംകൂടി ചിലവു | ൨൫൧ | ൧൪ | ൪ |
| ൫ | മെത്രാച്ചന്മാരുടെയും റമ്പാച്ചന്മാരുടെയുംമററും യാത്രച്ചിലവും മെത്രാച്ചന്മാർ പററിയതുംകൂടെ ചിലവു | ൫൪൮ | ൧൭ | ൬ |
| ൬ | സിമ്മനാരിയിലെ നിത്യച്ചിലവു വകയ്ക്കു | ൯൩൨ | ൨.൫ | ൭ |
| ൭ | മുപ്പതാംനു- അടിയന്തിരത്തിനുള്ള സദ്യ വെടിക്കെട്ടു മുതലായവയ്ക്കു ചിലവു ... ... | ൭൮൦ | ൨൨ | ൮ |
| ൮ | നെല്ലും അരിയും വിലയ്ക്കു വാങ്ങിയതിനു | ൬൧൪ | ൨൭ | ൨ |
| ൯ | കബറുകൽ സ്ഥാപിപ്പാൻ ഇംഗ്ലണ്ടിൽനിന്നും വരുത്തിയ മാർബിൾകല്ലു മുതലായതിനു ചിലവു | ൪൭൫ | ൨൪ | |
| ൧൦ | വലിയ എണ്ണച്ചായ പടത്തിനു വിലകൊടുത്തതു | ൧൫൦ | | |
| ൧൧ | വാങ്ങിച്ച കതിനാ ൫൦ക്കു വില കൊടുത്തതു | ൯൦ | | |

| | രൂ | ച | ക |
|---|---|---|---|
| ൧൨ വാങ്ങിച്ച തറയോടിനും മേച്ചിലോടിനും കൂടി വില | ൨൭൦ | ൧൭ | ൧൦ |
| ൧൩ പള്ളിയകത്തെ അഴികാൽ പള്ളിയുടെ വടക്കു വശത്തെ റാന്തൽ, കബറുമുറി, കബറു, പള്ളിയുടെയും, സിമ്മനാരിയുടെയും പടിക ഇളക്കിതറച്ചു ഓടു മേഞ്ഞതു. മദ്ബഹായിലെ കരിങ്കൽതളം ഇളക്കി നന്നാക്കി ഇട്ടതു പുലപ്പള്ളിക്കൂടം, കിണറ, കക്കൂസ മുതലായ പണികൾക്കു ചിലവു ... | ൧൧൭൨ | ൯ | ൦ |
| ൧൪ വാങ്ങിച്ച മെഴുകുതിരിക്കാലിനും റംശേത്തിക്കും വില കൊടുത്ത ... ... ... | ൧൭൨ | ൧൨ | ൪ |
| ൧൫ കാസാ, പീലാസാ, ധൂപക്കുററി, മറുവഹസാ, കുന്തുരുക്കപ്പാത്രം, കാപ്പ, ചിത്തോല, കുട, കൊടി, മേക്കട്ടി, ഗ്ലോബ്, രസക്കുടുക്ക, വലിയമണി, വിളക്കു, ഭരണി, വാപ്പു, കട്ടകം, ഓട്ടുകലം, അലമാരി, കട്ടിൽ, മേശ, കസേര, ഭണ്ഡാരപ്പെട്ടി, കടത്തുവള്ളം മുതലായ സാമാനങ്ങൾ വിലയ്ക്കു വാങ്ങിച്ചതിനും ഉണ്ടാക്കിച്ചതിനുംകൂടെ ചിലവു ... ... | ൧൨൪൮ | ൧ | ൮ |
| ൧൬ കിഴക്കുവശത്തു പണിയിച്ച പുതിയ കെട്ടിടത്തിനു ആകെ ചിലവു ... ... | ൩൧൯൮ | ൮ | ൯ |
| ൧൭ തിരുവല്ലാ ഇംഗ്ലീഷുസ്കൂൾ വകയ്ക്കു (തിരുവല്ലായിൽനിന്നും മററും ഉള്ള പിരിവുകൾകൂടാതെ) ഇവിടെനിന്നും ചിലവു ... ... | ൯൧൦൧ | ൧൭ | ൨ |
| ൧൮ കൊട്ടാരക്കരെ ബംഗ്ലാവു പണിവകയ്ക്കു (വലിയ മെത്രാച്ചൻ തന്നതും തെക്കൻ പള്ളികളിൽനിന്നുള്ള പിരിവും ചില മാന്യന്മാരിൽനിന്നുള്ള ദാനങ്ങളും കൂടാതെ) ഇവിടെ നിന്നും ചിലവു ... | ൧൬൫ | ൨൦ | ൦ |
| ൧൯ സിമ്മനാരിക്കടവിൽ സ്ഥാപിച്ച കരിങ്കൽക്കുരിശിനു | ൯൨ | ൨൫ | ൦ |
| ൨൦ മറുവഹസാ മുതലായതിന്റെ പണിക്കു ഉരുക്കിയ വെള്ളിച്ചക്രം ... ... | ൧൪൭ | ൧൨ | ൮ |
| ൨൧ വെള്ളിച്ചക്രം മാറിയതിൽ കമ്മീഷൻ കൊടുത്തതും മാറാൻ കൊടുത്തതിൽ തിരികെ കിട്ടാനുള്ളതും ഉൾപ്പെടെ ... ... | ൨൧൯ | ൧൩ | ൨ |
| ൨൨ പുലപ്പള്ളിക്കൂടം ഉപദേശി. യൌസേപ്പു മററം അടിപ്പുകാരൻ മുതൽപേർക്കു ശമ്പളം കൊടുത്ത ചിലവു | ൨൧൦ | ൨൮ | ൪ |
| ൨൩ റമ്പാച്ചന്മാർ ചെമ്മാച്ചൻ മുതലായവർക്കു വാങ്ങിച്ച കുപ്പായശീല മുതലായതിനു ... | ൧൬൩ | ൧൧ | ൨ |
| ൨൪ കററാനത്തെ നിലത്തിൽ ഒരാണ്ടത്തെ തനതു കൃഷി. സിമ്മനാരിപ്പുരയിടങ്ങളിലെ ശ്രമം. ചിറയും നിലവും തോണ്ടികിളത്തി തൈ വച്ചതു മുതലായതിനു | ൪൬൮ | ൨൨ | ൭ |
| ൨൫ ജോർജ്ജു ചെമ്മാച്ചന്റെ പഠിത്വം വകയ്ക്കു ചിലവിട്ട രൂപാ ൯൪൭. ചക്രം ൨൪. കാശു ൮൯ൽ എം. ഡി. സിമ്മനാരി വകയിൽനിന്നും വരവു രൂപാ ൭൩൦ നീക്കി ഇവിടെനിന്നും ചിലവു ... | ൨൧൮ | ൨൪ | ൮ |
| ൨൬ കടം വാങ്ങിച്ച പണത്തിനു പലിശ കൊടുത്ത | ൧൮൨ | ൨൮ | ൪ |
| ൨൭ ചിട്ടികൾക്കു വച്ചതു ... | ൨൮൮൭ | ൩ | ൩ |
| ൨൮ ഇരുപതാം തീയ്യതിയിലെ നടവരവു രണ്ടാമതു എണ്ണിതിട്ടപ്പെടുത്തിയതിൽ എണ്ണത്തിൽ കുറവു വന്നതു | ൧൨ | ൧൬ | ൧൪ |
| ൨൯ പലവക ചിലവു ... ... | ൫൯ | ൨൫ | ൩ |
| ൩൦ സിമ്മനാരിയുടെ വടക്കെ പുരയിടം വിലയ്ക്കു വാങ്ങിച്ചതിനു രജിസ്തുരു ചിലവുൾപ്പെടെ | ൧൦൯ | ൩ | ൦ |

| | രു | ച | ക |
|---|---|---|---|
| ന്ദഫ വസ്തു പണയത്തിന്മേൽ ഉഭയത്തിനു കൊടുത്ത | ൧൦൨ | ന്ദ | ൦ |
| ന്ദവ പലിശക്കായി വാങ്ങി കൊടുത്തിരിക്കുന്നതു | ൭൨൧ | ഫാ | ഫ |
| ഇനം മുപ്പത്തിരണ്ടിൽ ആകെ ചിലവു | ൨൧൪൭ന്നു | ൨ഫ | ൭ |
| ചിലവു നീക്കി രൊക്കം ഇരിപ്പു ... | ഫൻ | ൨ര | ൻ |
| ഇനം രണ്ടിൽ ആകെ ... ... | ൨൧൪ന്നു | ഫ൧ | ന്നു |
| ചിലവിൽ വരവു നീക്കി കടം ... | ന്ദൻൻ | ഫ൧ | ഫ൨ |

## സ്തുർഹായെവക വരവു ചിലവുകളുടെ തിരട്ടു

### വരവുവിവരം.

| | | | |
|---|---|---|---|
| ഫ ഫ൦ൈവ്വ- മകരം ര-ാംനു-മുതൽ ഫ൦വ്വഫ- കർക്കടകം | ,, | ,, | ,, |
| ന്ദഫ-ാംനു-വരെ ഒറോക്കുബ്ബാനയ്ക്കു വരവു (പടിക്കാർക്കു | ,, | ,, | ,, |
| കൊടുത്തതു നീക്കി) ... ... | രന്നുരര | വ്വ | ന്നു |
| വ ആണ്ടുതോറും പലിശകൊണ്ടു ഓരോ കുബ്ബാന ചൊല്ലു | ,, | ,, | ,, |
| വാൻതക്കവണ്ണം മുപ്പത്തിരണ്ടുപേർ പതുപ്പത്തു രൂപാ | ,, | ,, | ,, |
| യും ഒരാൾ പതിനഞ്ചു രൂപായുമായി ആകെ പേർ | ,, | ,, | ,, |
| മുപ്പത്തിമൂന്നിൽനിന്നും വരവു ... | ന്ദന്ദ൭ | ൦ | ൦ |
| ന്ദ സ്തുർഹായെ വക പണത്തിനു പണമായി പലിശ വന്ന | വ്വ൦ | ന്നു | ഫ |
| ഇനം മൂന്നിൽ ആകെ വരവു ... | ൭൦൭ൻ | ഫര | ൭ |

### ചിലവുവിവരം.

| | | | |
|---|---|---|---|
| ഫ വസ്തു പണയത്തിന്മേൽ ഉഭയത്തിനു കൊടുത്ത രൂപാ | വവ്വ൦൧ | ഫ൦ | വ്വ |
| വ ബാങ്കിലും മറ്റുമായി പലിശയ്ക്കു കൊടുത്തിരിക്കുന്നതു | വ്വ൧൨ | ൻ | വ്വ |
| ന്ദ സിമ്മനാരി ചിലവിലേക്കു വാങ്ങി എടുത്തിരിക്കുന്ന | ഫന്ദ൧വ്വ | ൨൨ | ഫ൭ |
| ര കണക്കെഴുതുവാൻ വാങ്ങിച്ച ബുക്കിനു വില കൊടുത്ത | ഫ | ൦ | ൦ |
| ഇനം നാലിൽ ആകെ ചിലവു ... | ൭൦൭ൻ | ഫര | ൭ |

## മാർ ഗ്രീഗോറിയോസു സ്മാരക സുവിശേഷ സംഘം വക തിരട്ടു

| | | | |
|---|---|---|---|
| ഫ ടി. സംഘം വകയ്ക്കു ആകെ ദാനം വന്നിട്ടുള്ള | ൨൦ര | ഫര | ര |
| വ ടി. പണത്തിനു നാളതുവരെ പലിശ വന്നിട്ടുള്ള | ൨൦ | ഫ | വ്വ |
| ഇനം രണ്ടിൽ ആകെ വരവു | ൨ന്ദര | ഫ൭ | ഫ൨ |
| ഈ വകപ്പണം ബാങ്കിൽ അടച്ചിരിക്കുന്നു. | | | |

## നെല്ലു വക വരവിന്റെയും ചിലവിന്റെയും തിരട്ടു

### വരവുവിവരം.

| | പറ | ഇടങ്ങഴി | നാഴി |
|---|---|---|---|
| ഫ ഫ൦ൈവ്വ- മകരം ര-ാംനു- മുതൽ ഫ൦വ്വഫ- കർക്കടകം | ,, | ,, | ,, |
| ന്ദവ-ാംനു-വരെ കറോണത്തെ നിലത്തിൽനിന്നും വ | ,, | ,, | ,, |
| രവു ... ... ... | വ്വരഫ | ൭ | ന്ദ |
| വ ഉഭയത്തിനു കൊടുത്തിരിക്കുന്ന പണത്തിന്റെ ഉഭയം | ,, | ,, | ,, |
| വരവു ... ... | ൻരര | ൭ | ന്ദ |
| ന്ദ മുൻകടപ്പത്രപ്രകാരം കൊടുത്തിരുന്നതു തിരികെ വന്നതു | ന്നു൨ | ൦ | ൦ |

| | പറ | ഇടങ്ങഴി | നാഴി |
|---|---|---|---|
| ൪ കബറുങ്കൽ നേർച്ച വന്നതു ... ... | ൨൫൪ | ൯ | ൧ |
| ൫ റൊക്കവിലയ്ക്കു വാങ്ങിച്ചു വരവു ... | ൧൫൭൪ | ൨ | ൦ |
| ഇനം അഞ്ചിൽ ആകെ വരവു ... | ൩൬൭൯ | ൦ | ൩ |

ചിലവുവിവരം.

| | പറ | ഇടങ്ങഴി | നാഴി |
|---|---|---|---|
| ൧ അരിച്ചിലവു വകയ്ക്കു എടുത്തതു ... | ൩൦൩൨ | ൯ | ൧ |
| ൨ യൌസേപ്പിനു ശമ്പളം കൊടുത്തതു ... | ൩൮൮ | ൦ | ൨ |
| ൩ കരം നെല്ലായിട്ടു അളന്നതു ... | ൩൮ | ൦ | ൦ |
| ൪ മുൻ കടം വാങ്ങിച്ചിരുന്ന നെല്ലിനു പലിശ കൊടുത്ത | ൨൪ | ൦ | ൦ |
| ൫ നെല്ലു കൊണ്ടുവന്നതിനും മറ്റും ചിലവു | ൧൩ | ൭ | ൦ |
| ൬ അളവിൽ കുറവു വന്നതു ... | ൧൯ | ൫ | ൦ |
| ഇനം ആറിൽ ആകെ ചിലവു ... | ൩൫൧൭ | ൦ | ൩ |
| ചിലവു നീക്കി കിടപ്പു ... ... | ൧൬൮ | ൦ | ൦ |
| കിടപ്പുൾപ്പെടെ ആകെ ... | ൩൬൭൯ | ൦ | ൩ |

എന്നു ഫാദർ വി. ജെ. ഗീവറുഗീസു റമ്പാൻ

---

ഒരു ചെറിയ പുസ്തകം—"ക്രിസ്തീയ ജ്ഞാനകീർത്തനങ്ങൾ" എന്ന പേരായി ചിങ്ങോനത്തു പുലത്തുരുത്തി ചാക്കൊ ചാക്കൊ എന്ന കരുടനാൽ ഉണ്ടാക്കപ്പെട്ട ചെറിയ പുസ്തകത്തിന്റെ ഒരു പ്രതി നന്ദിപൂർവ്വം ഞങ്ങൾ കൈപ്പറ്റിയിരിക്കുന്നു. സത്യ സുറിയാനിസഭയുടെ ഉപദേശങ്ങൾക്കു അനുരൂപമായി കർത്താവിന്റെ ജനനം അതിശയങ്ങൾ കഷ്ടാനുഭവം മരണം ഉയിർത്തെഴുനേല്പു, സ്വർഗ്ഗാരോഹണം ന്യായവിധി കുർബ്ബാന കുമ്പസാരം. ഇത്യാദി പല വിഷയങ്ങളെ ആസ്പദമാക്കി പ്രാർത്ഥനകളും സ്തോത്രങ്ങളും അടങ്ങിയ ൫൧ കീർത്തനങ്ങൾ മിക്കവാറും സുറിയാനി ഗാനത്തിൽ ഇതിൽ അടങ്ങിയിരിക്കുന്നു. ഈ ഗ്രന്ഥകർത്താവു ഇതിനുമുമ്പിൽ ചമച്ചിട്ടുള്ള ചില കൃതികൾ വായനക്കാർ കണ്ടിരിപ്പാൻ ഇടയുണ്ടെന്നു വിശ്വസിക്കുന്നു. ഈ പുസ്തകം രഹസ്യ പ്രാർത്ഥനയ്ക്കും ധ്യാനത്തിനും വളരെ സഹായിക്കുന്ന ഒരു കൃതിയാണെന്നു പറവാൻ സംശയമില്ല. ഇതിലും വിശേഷിച്ചു പ്രസ്തുത കൃതി ചമച്ചതിൽ മഹത്തായ വേറൊരുദ്ദേശംകൂടെ ഗ്രന്ഥകർത്താവിനുണ്ടു. അദ്ദേഹത്തിന്റെ സ്വദേശമായ ചിങ്ങോനത്തു നമ്മുടെ സഭയോടു ചേർന്ന ഒരു പുലസഭ നടത്തിവരുന്നുണ്ടു. പുതുക്രിസ്ത്യാനികളുടെ ആവശ്യത്തിലേക്കു ഒരു പള്ളിക്കൂടം ഉള്ളതിനു പുറമെ ഒരു പള്ളി പണിയിക്കുന്നതിനു വലിയ തിരുമേനിയുടെ കല്പനപ്രകാരം നമ്മുടെ കരുടൻ കവി സഞ്ചരിച്ചു പലരിൽനിന്നും ശേഖരിച്ചു ദ്രവ്യസഹായംകൊണ്ടു പള്ളിയുടെ കല്പണി മിക്കവാറും തീർത്തിട്ടുണ്ടെങ്കിലും മരപ്പണിക്കു മുതൽ ഉണ്ടായിട്ടില്ല. പ്രസ്തുതപുസ്തകത്തിൽനിന്നുണ്ടാകുന്ന ആദായം ആ പള്ളിപണിയുടെ പൂർത്തീകരണത്തിനു ഉപയോഗിക്കണമെന്നാണു ഈയാളിന്റെ ഉദ്ദേശം. പുറജാതികളുടെ ഇടയിൽ സുവിശേഷം പ്രചരിപ്പിക്കുവാൻ ചെയ്യുന്ന ശ്രമത്തിൽ കഴിയുന്ന സഹായം ചെയ്തുകൊടുക്കാൻ എല്ലാ ക്രിസ്ത്യാനികൾക്കും ചുമതലയുണ്ടെന്നു വിശേഷിച്ചു പറയേണമെന്നില്ലല്ലൊ. ഈ പുസ്തകത്തിന്റെ ആദായം അതിലേക്കു ഉപയോഗിക്കാമെന്നു നിശ്ചയിച്ചിരിക്കുന്ന നമ്മുടെ ഗ്രന്ഥകർത്താവിന്റെ നല്ല ഉദ്ദേശത്തെ എല്ലാവരും പ്രോത്സാഹിപ്പിക്കുന്നതായാൽ അതു ദൈവീകമായ ഒരു പ്രവൃത്തിയാണെന്നു തീർച്ചയായി പറയാം. ഗ്രന്ഥകർത്താവിന്റെ സൽസ്വഭാവം, ദൈവഭക്തി, പരോപകാരതല്പരത മുതലായ ഗുണങ്ങളെ അറിഞ്ഞിട്ടുള്ളവർ അദ്ദേഹം ഈ നിയോഗം നിറവേറ്റുമെന്നുള്ളതിനെ അശേഷം അവിശ്വസിക്കയില്ലെന്നുമാത്രമല്ല ഇതിനു മുമ്പിൽ ഒരു സണ്ടേസ്കൂളിനേയും വേദവായനാസംഘത്തേയും ഉദ്ദേശിച്ചു ഈ മനുഷ്യൻ ചമച്ച ഒരു പുസ്തകത്തിന്റെ ആദായം വാഗ്ദത്ത

പ്രകാരം വിനിയോഗിച്ചു കാണുന്നതിനാൽ അദ്ദേഹത്തിന്റെ വാക്കിനെ ഒരു വിധത്തിലും അവിശ്വസിപ്പാൻ പാടില്ലെന്നുകൂടെ ഞങ്ങൾ വായനക്കാരെ ഓൎമ്മിപ്പിച്ചുകൊള്ളുന്നു. അതിനാൽ മേൽ വിവരിച്ച മഹത്തേറിയ ഉദ്ദേശത്തെ നിറവേറ്റുന്നതിനു ഈ പുസ്തകം കിട്ടുന്ന എല്ലാവരും കഴിയുന്ന സഹായം ചെയ്തുകൊടുക്കുമെന്നു ഞങ്ങൾ വിശ്വസിക്കുന്നു.

---

## സൂചനകൾ.

"വന്ദ്യദിവ്യശ്രീ. മലങ്കര മല്പാൻ കോനാട്ടച്ചൻ അവൎകൾക്കു വില്ലാധരിച്ച രണ്ടു ശിപായിമാരും ഒരു റിവോൾവറും സ്വയരക്ഷാൎത്ഥം ഉപയോഗപ്പെടുത്തിക്കൊൾവാൻ സൎക്കാരനുവാദം നൽകിയിരിക്കുന്നതായും കോതമംഗലത്തു മൎത്തോമ്മാൻ ചെറിയപള്ളിയോഗക്കാർ ഒരു സുറിയാനി വേദപുസ്തകം മുഴുവൻ വെള്ളി പൊതിഞ്ഞു വേദപുസ്തകതജ്ഞുമയുടെ സന്തോഷലക്ഷ്യമായി സമ്മാനിപ്പാൻ നിശ്ചയിച്ചു പണിനടത്തിപ്പാൻ ൩൫ രൂപാ ഏല്പിച്ചിരിക്കുന്നതായും കോതമംഗലത്തു മൎത്തമറിയം വലിയപള്ളിയിൽ കൂടിയ "യാക്കോബായസുറിയാനി സുവിശേഷപ്രചാരസംഘ"ത്തിൽനിന്നു ടി വകക്കുതന്നെ തക്കതായ ഒരു സമ്മാനം കൊടുപ്പാൻ തീരുമാനിച്ചിരിക്കുന്നതായും അറിയുന്നതിൽ ഏറ്റം സന്തോഷിക്കുന്നു.

❖ ❖ ❖

"നവീകരണ മെത്രാന്മാർ മെത്രാന്മാരൊ വേഷധാരികളൊ" എന്ന തലവാചകത്തിൽ കഴിഞ്ഞ ഒരു പത്രികയിൽ പ്രസിദ്ധപ്പെടുത്തിയിരുന്ന ലേഖനംമൂലം നവീകരണക്കാരിൽ പലരും ഞങ്ങളോടു മുഷിഞ്ഞിരിക്കുന്നതായി അറിയുന്നു. ആ ലേഖനം പ്രസിദ്ധപ്പെടുത്തിയതിൽ ഞങ്ങളുടെ ഉദ്ദേശം രക്ഷയ്ക്കു ഒഴിച്ചുകൂടാത്ത ആവശ്യങ്ങളിൽ ഒന്നായ വിശുദ്ധ കൂദാശകളുടെ സാധുത്വത്തിനും സഭയുടെ നിലനില്പിനും ആവശ്യപ്പെട്ട ആചാൎയ്യസ്ഥാനത്തിന്റെ അസാധുത്വംമൂലം അനേകം ആത്മാക്കൾ നാശത്തിലേക്കു കൂട്ടിക്കൊണ്ടുപോകപ്പെടുന്നല്ലൊ എന്നുള്ള ഞങ്ങളുടെ പരമാൎത്ഥവ്യസനം വെളിപ്പെടുത്തുകയും വാശിയും സിദ്ധാന്തവുമില്ലാത്തവരുടെ ദൃഷ്ടി ഇതിലേക്കു ആകൎഷിപ്പിച്ചു അവരെയെങ്കിലും നേൎവഴിയിലേക്കുകൊണ്ടുവരികയും ചെയ്വാൻ ഇതു ഉപയോഗപ്പെടുമെങ്കിൽ ഉപയോഗപ്പെടട്ടെ എന്നുള്ള പരമാൎത്ഥവിചാരം മാത്രമാകുന്നു. ഞങ്ങൾ തെറ്റിപ്പോയി എന്നു വിചാരിക്കുന്നവർ അവരുടെ സമാധാനം ഞങ്ങൾക്കയച്ചുതരികയൊ വല്ല പത്രമുഖേനയും അറിയിക്കയൊ ചെയ്താൽ സന്തോഷമായിരിക്കും.

❖ ❖ ❖

കാലംചെയ്ത മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമനസ്സിലെ ശ്രാദ്ധം തുലാം ൨൧-ാനു വെള്ളിയാഴ്ചയാണെന്നുള്ള വിവരം ഞങ്ങളുടെ വായനക്കാരെ ഓൎമ്മിപ്പിച്ചുകൊള്ളുന്നു. അതിനെപ്പറ്റി വലിയ തിരുമനസ്സിലെ ഒരു കല്പന വേറൊരുഭാഗത്തു ചേൎത്തിട്ടുണ്ടു. പരുമല സിമ്മനാരിയിലെ വരവു ചിലവു കണക്കു തീൎത്തു തയ്യാറാക്കിയിട്ടുള്ള തിരട്ടിന്റെ ഒരു പ്രതിയും ഇന്നത്തെ പത്രികയിൽ ചേൎത്തിട്ടുണ്ടു. ആണ്ടുതോറും കൊച്ചുതിരുമനസ്സിലെ ശ്രാദ്ധദിവസം തിരട്ടു തീൎത്തു യോഗത്തിൽ വായിക്ക പതിവുണ്ടെങ്കിലും ആ അടിയന്തിരത്തിൽ ഹാജരാകുവാൻ സൌകൎയ്യമില്ലാതെ വരുന്നവൎക്കു കണക്കു കാണ്മാൻ തരമില്ലാത്തതിനാൽ ഇതു പ്രസിദ്ധപ്പെടുത്തുന്നതാണു.

ഈ കണക്കുകൊണ്ടു പരുമലെ ഇതേവരെ ഉണ്ടായിട്ടുള്ള മുതലിൽ പറയത്തക്ക മിച്ചമൊന്നും ഇല്ലെന്നല്ല, കുറെ കടം ഉണ്ടെന്നു കാണുന്നതിൽ ഞങ്ങൾ വ്യസനിക്കുന്നു. പരുമലെയും കൊട്ടാരക്കരെയും പണിയിച്ച കെട്ടിടങ്ങൾ സാമാനങ്ങൾ മുതലായ വകയ്ക്കും തിരുവല്ലാ ഇംഗ്ലീഷു സ്കൂൾ വകയ്ക്കും വലിയ സംഖ്യകൾ ചിലവായതുകൊണ്ടാണു മിച്ചമില്ലാതെ പോയതെന്നു പറയേണ്ടിയിരിക്കുന്നു. ചിട്ടിയിൽ ഇറക്കായി കുറെ സംഖ്യ കാണുന്നതു ഒരു കരുതൽ ധനമാണെന്നു ഒരു വിധത്തിൽ വിചാരിക്കാം. എങ്കിലും മേൽ ചിട്ടിക്കു ഇറക്കേണ്ടതായി കിട്ടിപ്പോയ ചിട്ടിയുടെ